# GEOGRAPHY

## Part I for Form I

EDITED BY

S. Sivarama Iyer B. A., D. Com.

## ഭൂമിശാസ്ത്രം

ഒന്നാം ഭാഗം

FOR

FORM I

V. V. PUBLISHING HOUSE,
ERNAKULAM.

# ലോവർ സെക്കണ്ടറി ഭൂമിശാസ്ത്രം

## ഒന്നാംഭാഗം

## അദ്ധ്യായം 1.

ഭൂമി—ചലനങ്ങൾ.

ഭ്രമണവും പരിവൎത്തനവും.

രാവും പകലും കാലങ്ങളും.

ഭൂമി ആകാശസ്ഥിതമായ ഒരു ഗോളമാകുന്നു. അളവില്ലാത്ത സ്ഥലസമുദ്രത്തിൽ ഭൂമിക്കും ഒരു സ്ഥാനമുണ്ടെന്നാണിതിൻെറ അൎത്ഥം. ഈ സ്ഥലസമുദ്രത്തിൻെറ നാം കാണുന്ന ഭാഗമാണു് ആകാശം. ആകാശത്തിലെ ഏററവും പ്രകാശമുള്ള ഗോളം സൂൎയ്യനാകുന്നു. സൂൎയ്യൻ ഒരു നക്ഷത്രവുമാണു്!

സൂൎയ്യൻ ദിനംപ്രതി കിഴക്കുദിച്ചു പടിഞ്ഞാറസ്തമിക്കുന്നുവെന്നു നാം പറയുന്നു. രാത്രിസമയത്തു ചക്രവാളത്തിൻെറ കിഴക്കുഭാഗത്തുള്ള നക്ഷത്രങ്ങൾ ആകാശത്തിൽ ഉയരുകയും, പടിഞ്ഞാറുള്ളവ താഴ്ന്നു കാണാതാവുകയുംചെയ്യുന്നു. അവ തമ്മിൽ തമ്മിൽ സ്ഥലംമാറു

ന്നില്ല. അവ ഒന്നിനൊന്നു പിന്നിലായി ക്രമപ്രകാരം സ്ഥിതിചെയ്യുന്നു. ചന്ദ്രനും ഇപ്രകാരമാണു ചെയ്യുന്നത്. ഇന്നലെ കണ്ട ചന്ദ്രനേയും നക്ഷത്രങ്ങളേയും തന്നെയാണ് നാം ഇന്നും കാണുന്നത്. ഇതിൽനിന്നു രണ്ടിലൊരു സംഗതി ഊഹ്യമാണ്. ഒന്നാമത്തേതു നമ്മുടെ ഭൂമി സ്ഥിരമായി ഒരു സ്ഥലത്തു നില്ക്കുകയാണെന്നും രണ്ടാമത്തേതു ഭൂമി ഭ്രമണംചെയ്യുകയാണെന്നും ഉള്ളതാകുന്നു. ഭൂമി ഉറച്ചുനില്ക്കുകയാണെന്നും സൂര്യാദിഗോളങ്ങൾ അതിനെ പ്രദക്ഷിണംവയ്ക്കുകയാണെന്നുമായിരുന്നു പൂർവ്വീകന്മാരുടെ വിശ്വാസം. ഇന്നും സൂര്യൻ ഉദിച്ചു അസ്തമിക്കുന്നുവെന്നാണ് നാം പറയുന്നത്. എങ്കിലും ഭൂമിയാണു ഭ്രമണംചെയ്യുന്നതെന്ന് എവരും സമ്മതിക്കുന്നു.

സൂര്യനും നക്ഷത്രങ്ങളും ആകാശത്തിൽക്കൂടി ചരിക്കുന്നുവെന്ന ബോധം മിഥ്യയാകുന്നു. അതിവേഗം ഓടുന്ന ഒരു തീവണ്ടിയിൽ നാം യാത്രചെയ്യുമ്പോൾ വൃക്ഷങ്ങളും വയലുകളും ഓടുന്നതുപോലെ നമുക്കു തോന്നുന്നില്ലേ? വാസ്തവത്തിൽ ചരിക്കുന്നതു ഭൂമിയാകുന്നു. സൂര്യൻ ഉദിക്കുന്നുവെന്നു നാം പറയുമ്പോൾ സൂര്യപ്രകാശം തട്ടുന്ന ഭൂഭാഗം ഭ്രമണംചെയ്തു സൂര്യപ്രകാശത്തിലെത്തിയെന്നാണർത്ഥം. ഉച്ചസമയത്തു ആ ഭൂഭാഗം സൂര്യഗോളത്തിന്നുനേരെ എതിരായും അസ്തമയ സമയത്തു സൂര്യഗോളത്തിൽനിന്നു അകന്നും നില്ക്കുന്നു. ഭൂമി പടിഞ്ഞാറുനിന്നു കിഴക്കോട്ടു ഭ്രമണം ചെയ്യുകയാണ്. സൂര്യചന്ദ്രാദികളും മററും ഒരു സമയത്തു ഭൂമിയുടെ ഒരു ഭാഗത്തു മാത്രമേ പ്രകാശിക്കുകയുള്ളു. സൂ

യ്യപ്രകാശം തട്ടുന്ന പകുതിഭാഗത്തു പകലും സൂര്യപ്രകാശം തട്ടാത്ത പകുതിഭാഗത്തു രാവും ആകുന്നു. പക്ഷെ ഭൂമി ഭ്രമണംചെയ്യുന്നതുകൊണ്ടു അതിന്റെ ഓരോ ഭാഗവും ക്രമത്തിൽ സൂര്യ്യഗോളത്തിന്നെതിരായ്യരുന്നു. ഇങ്ങിനെയാണു രാവും പകലുമുണ്ടാകുന്നത്.

ഭൂമിക്കുള്ള രണ്ടാമത്തെ ചലനമാണു പരിവൎത്തനം. സൂൎയ്യന്നു ചുററും അതു ഏതാണ്ടു വൃത്താകാരമുള്ള ഒരു പഥത്തിൽക്കൂടി പരിവൎത്തനം ചെയ്യുന്നു. ഇങ്ങിനെ ഒരിക്കൽ പരിവൎത്തനം ചെയ്യുന്നതിനു 365¼ ദിവസം വേണം. അതാണ് ഒരു കൊല്ലം. അതൊരു ഗ്രഹമാകുന്നു. ആകാശത്തിൽ ഒരേ ഒരു സ്ഥലത്തു എല്ലാ രാത്രികളിലും ഒരെ നക്ഷത്രങ്ങളെത്തന്നെ നാം കാണുന്നില്ല. നക്ഷത്രങ്ങൾ തമ്മിൽ തമ്മിൽ ചരിക്കുന്നില്ലെന്നു പറഞ്ഞുവല്ലൊ. എന്നാൽ നാം തുടൎച്ചയായി അൎദ്ധരാത്രി സമയങ്ങളിൽ നക്ഷത്രങ്ങളെ നോക്കിനിന്നാൽ അവ ക്രമേണ പടിഞ്ഞാട്ടു മാറുന്നതു കാണാം. ആറുമാസക്കാലത്തിന്നകത്തുണ്ടാകുന്ന വ്യത്യാസം വളരെ വലുതാണ്. 12 മാസം കഴിഞ്ഞാൽ മുമ്പു കണ്ട സ്ഥലത്തു അതതു നക്ഷത്രങ്ങളെത്തന്നെ കാണാവുന്നതാണ്. ഈ സമയമാണു ഒരു കൊല്ലം.

ഈ പരിവൎത്തനംകൊണ്ടാണ് കാലഭേദങ്ങളുണ്ടാകുന്നത്. ഭൂമി ഒരു ഭാഗത്തേക്കു അല്പം ചരിഞ്ഞാണ് പരിവൎത്തനം ചെയ്യുന്നതു. അതുകൊണ്ടു ഒരു ഭാഗമല്ലെങ്കിൽ മറെറാന്നു സൂൎയ്യന്നു അടുത്തുവരുന്നു. കൊല്ലത്തിലെ ഏതെങ്കിലും ഒരു തിയ്യതി മുതൽ നമുക്ക് കണക്കാക്കാം. സൌ

കയ്യത്തിനുവേണ്ടി ജൂൺ 22_നെയെടുക്കുക. അന്ന ഭൂമിയിലെ ഏററവും ഉഷ്ണമുള്ള ഭാഗം 23½ ഡിഗ്രി വടക്കെ അക്ഷരേഖയിന്മേലുള്ള സ്ഥലമാകുന്നു. അന്നു സൂൎയ്യൻ പ്രകാശിക്കുന്നതു ഉത്തരാൎദ്ധഗോളത്തിലാകുന്നു. അതുകൊണ്ടു അന്നു അവിടെ ദക്ഷിണാൎദ്ധഗോളത്തിലുള്ളതിലധികം ചൂടുണ്ടു്. ട്രോപ്പിക്ക് ഓഫ് കാൻസർ എന്നു പറയുന്ന രേഖ ഇന്ത്യയിൽക്കൂടിയാണ് പോകുന്നതു്. അതുകൊണ്ടു് ജൂൺ മാസത്തിൽ ഇവിടെ അത്യധികമായ ചൂടുണ്ടു്. ജൂൺ 22_ന് വടക്കെ അൎദ്ധഗോളത്തിൽ വേനൽക്കാലത്തിന്റെ നടുവും തെക്കെ അൎദ്ധഗോളത്തിൽ ശീതകാലത്തിന്റെ നടുവുമാകുന്നു. മുൻപറഞ്ഞ രേഖയിൽനിന്നു വടക്കോട്ടോ തെക്കോട്ടോ പോയാൽ ചൂടു കുറയുന്നു.

ഇതു മാത്രമല്ല, ജൂൺ 22_ന് വടക്കെ അൎദ്ധഗോളത്തിൽ സൂൎയ്യൻ തെക്കേ അൎദ്ധഗോളത്തിലേക്കാളധികം നേരം ഒരു പ്രത്യേക സ്ഥലത്തു പ്രകാശിക്കുന്നു. അവിടെ പകൽ രാത്രിയേക്കാളധികം നീണ്ടുനില്ക്കുന്നു. ഉത്തരധ്രുവരേഖയിന്മേൽ അന്നു 24 മണിക്കൂറും പകലാകുന്നു. തെക്കെ അൎദ്ധഗോളത്തിലെ സ്ഥിതി ഇതിന്നുനേരെ വിപരീതമാണ്. ദക്ഷിണധ്രുവരേഖയിന്മേൽ അന്നു 24 മണിക്കൂർസമയവും രാവാകുന്നു. ഇക്കാലത്തു നമുക്കു വേനലാകുന്നുവെന്നു ബോദ്ധ്യമായല്ലൊ.

ആറുമാസം കഴിഞ്ഞു ഡിസംബർ 22_ന് ഇന്ത്യയിലെ സ്ഥിതിയെന്തെന്നു നോക്കുക. മുൻപറഞ്ഞതിനു നേരെ വിപരീതമാണ് അന്നത്തെ സ്ഥിതി. അന്നു നമുക്കു ശീതകാലമാണ്.

കാലഭേദങ്ങളുണ്ടാകുന്നതു് ഭൂമിയുടെ പരിവത്തനം കാരണമാണെന്നു നിങ്ങൾ ഇപ്പോൾ ധരിച്ചാൽ മതി.

## അദ്ധ്യായം 2.

### സൌരയൂഥം.

സ്ഥലസമുദ്രത്തിലെ ഒരു ഗോളമാണു് അഥവാ നക്ഷത്രമാണു് ഭൂമിയെന്നു നാം പഠിച്ചുവല്ലൊ. ഭൂമി ഒരു ചരനക്ഷത്രമാണു്. നക്ഷത്രങ്ങളെ സ്ഥിരനക്ഷത്രങ്ങൾ, ചരനക്ഷത്രങ്ങൾ അഥവാ ഗ്രഹങ്ങൾ, ഉപഗ്രഹങ്ങൾ, ധൂമകേതുക്കൾ, ഉല്ക്കകൾ എന്നിങ്ങിനെ വിഭജിച്ചിരിക്കുന്നു. സൂൎയ്യൻ ഒരു സ്ഥിരനക്ഷത്രവും ചന്ദ്രൻ ഒരു ഉപഗ്രഹവുമാണു്.

സൂൎയ്യനെപ്പോലെ ആകാശത്തിൽ അനവധി സ്ഥിരനക്ഷത്രങ്ങളുണ്ടു്. ഉദ്ദേശം 3,000 സ്ഥിരനക്ഷത്രങ്ങളെ നമുക്കു കാണ്മാൻ സാധിക്കുമത്രെ. വലിയ ഒരു ദൂരദർശിനിയിൽക്കൂടി നോക്കിയാൽ 2 കോടി സ്ഥിരനക്ഷത്രങ്ങൾ ദൃശ്യങ്ങളാണുപോൽ. ഇവയിൽ മിക്കവയും ആകാശഗംഗയിലാണു്. ധ്രുവനക്ഷത്രം ഒരു സ്ഥിരനക്ഷത്രമാണു്.

സ്ഥിരനക്ഷത്രങ്ങളിൽ നന്ന ചെറിയവയിലൊന്നാണു സൂൎയ്യൻ. ഭൂമിയിൽ നിന്നു സൂൎയ്യനിലേക്കു ഭൂമിയിൽ നിന്നു മററു സ്ഥിരനക്ഷത്രങ്ങളിലേക്കുള്ള ദൂരം ഉണ്ടായിരുന്നുവെങ്കിൽ സൂൎയ്യൻ ഗോചരമാകയില്ലായിരുന്നു. എങ്കിലും സൂൎയ്യനു ഭൂമിയുടെ 15 ലക്ഷം ഇരട്ടി വലിപ്പമുണ്ടെ

ത്രെ. എല്ലാ ഗ്രഹങ്ങളും കൂടിയതിൻെറ 500 ഇരട്ടി വലിയതാണ സൂൎയ്യൻ.

വെളിച്ചം ഒരു സെക്കണ്ടിൽ 1,86,000നാഴിക ദൂരം സഞ്ചരിക്കുന്നു. 8 മിനിട്ടുകൊണ്ടാണ് സൂൎയ്യപ്രകാശം ഭൂമിയിലെത്തുന്നതു്. കണക്കാക്കുമ്പോൾ ഭൂമിയിൽനിന്നു സൂൎയ്യനിലേയ്ക്കു് 9 കോടി 30 ലക്ഷം നാഴിക ദൂരമുണ്ടെന്നു കാണാം. സ്ഥിരനക്ഷത്രങ്ങളിൽ ഏററവും പ്രകാശമുള്ളതു സിരിയസ്സാണത്രെ. അതിൻെറ വെളിച്ചം ഭൂമിയിലെത്തുന്നതു 17 കൊല്ലംകൊണ്ടാകുന്നു. ധ്രുവനക്ഷത്രത്തിൻെറ പ്രകാശം ഭൂമിയിലെത്തുന്നതു് അരശതാബ്ദംകൊണ്ടാണത്രെ.

ഭൂമിയെപ്പോലെ സൂൎയ്യനു ചുററും പരിവൎത്തനംചെയ്യുന്ന ഗോളങ്ങളാണ ഗ്രഹങ്ങൾ. അവ മിന്നിമിന്നി പ്രകാശിക്കുന്നില്ല. അവ പ്രകാശിക്കുന്നതു സൂൎയ്യൻെറ വെളിച്ചം പ്രതിഫലിച്ചിട്ടാകുന്നു. അവ മററു സ്ഥിരനക്ഷത്രങ്ങളേക്കാളധികം നമക്കു് അടുത്തിരിക്കുന്നു.

ഗ്രഹങ്ങൾ പ്രധാനമായി 8 എണ്ണമാണ്. സൂൎയ്യനോടുള്ള അവയുടെ അടുപ്പമനുസരിച്ച് അവ ബുധൻ, ശുക്രൻ, ഭൂമി, ചൊവ്വാ, ബൃഹസ്പതി, ശനി, അരുണൻ, വരുണൻ എന്നിവയാകുന്നു. ഇവയിൽ ആദ്യത്തെ നാലെണ്ണത്തിനെ ആന്തരഗ്രഹങ്ങളെന്നും മററുള്ളവയെ ബഹിൎഗ്രഹങ്ങളെന്നും വിളിക്കുന്നു. ചെറുഗ്രഹങ്ങൾ ആന്തരഗ്രഹങ്ങൾക്കും ബഹിൎഗ്രഹങ്ങൾക്കും മദ്ധ്യേ ചൊവ്വയ്ക്കും ബൃഹസ്പതിക്കും നടുവിലായി സൂൎയ്യനെ പ്രദക്ഷിണംവയ്ക്കുന്നു.

ശുക്രനാണ് ഏററവും പ്രകാശമാനമായ ഗ്രഹം. അതു സൂൎയ്യോദയത്തിനു അല്പം മുമ്പും സൂൎയ്യാസ്തമയത്തിനു്

അല്പം പിമ്പും ദൃശ്യമത്രെ. അരുണനേയും വരുണനേയും നമുക്കു കാണ്മാൻ സാദ്ധ്യമല്ല. ബുധനാണ് ഏററവും ചെറിയ ഗ്രഹം. ഏററവും വലിയതു ബൃഹസ്പതിയുമാകുന്നു. ആന്തരഗ്രഹങ്ങളിൽ ഏററവും വലിയതു ഭൂമിയും, ബഹിർഗ്രഹങ്ങളിൽ ഏററവും ചെറിയതു് അരുണനുമാകുന്നു.

ഗ്രഹങ്ങളെ ചുററുന്ന ഗ്രഹങ്ങളാണ് ഉപഗ്രഹങ്ങൾ. ഭൂമിക്കു ചന്ദ്രനെന്നു് ഒരു ഉപഗ്രഹമുണ്ടു്. വരുണനു ഒന്നും, ചൊവ്വയ്ക്കു രണ്ടും, ബൃഹസ്പതിക്കും അരുണനും നന്നാലും, ശനിക്കു് എട്ടും ഉപഗ്രഹങ്ങളുണ്ടു്.

സൂൎയ്യൻ, ഗ്രഹങ്ങൾ, ഉപഗ്രഹങ്ങൾ, സൂൎയ്യനെ ചുററുന്ന ഇതരഗോളങ്ങൾ എന്നിവയെല്ലാം കൂടിയാൽ സൌരയൂഥമായി. ഈ സൌരയൂഥം ഇതരയൂഥങ്ങളിൽ നിന്നു വളരെ അകലെയാണു സ്ഥിതിചെയ്യുന്നതു്.

---

## അദ്ധ്യായം 3.

### ഗ്രഹണം, വാവു്.

സൂൎയ്യൻ, ഭൂമി, ചന്ദ്രൻ എന്നിവയെപ്പററി ചില സംഗതികൾ നിങ്ങൾ പഠിച്ചുവല്ലോ. ഈ അദ്ധ്യായത്തിൽ മററുചില സംഗതികൾകൂടി ഗ്രഹിക്കാം.

ആകാശത്തു മേഘങ്ങളില്ലാത്ത ഒരു രാത്രി നക്ഷത്രങ്ങളുടെ ഇടയിൽ ചന്ദ്രൻ എവിടെയാണെന്നു നോക്കുക. ചന്ദ്രന്നടുത്തു ചെറുനക്ഷത്രങ്ങളെ കാണ്മാൻ പ്രയാസമാണ്. അതുകൊണ്ടു ചന്ദ്രൻ വലിയൊരു നക്ഷത്രത്തിന്നടു

ത്തു വരുന്നതുവരെ താമസിക്കുക. ചന്ദ്രൻ ക്രമേണ കിഴക്കോട്ടു മാറുന്നതു കാണാം. ദിവസംതോറും ചന്ദ്രൻ അധികമധികം കിഴക്കോട്ടു പോകുന്നു. ചന്ദ്രൻ ദിനംപ്രതി മുക്കാൽ മണിക്കൂർനേരം വൈകീട്ടാണു് ഉദിക്കുന്നതു്. ഇങ്ങിനെ ചന്ദ്രൻ ദിനംപ്രതി അധികമധികം കിഴക്കോട്ടു പോകുന്നതുകൊണ്ടു് അതു ഭൂമിയെ ചുററുന്നു എന്നു് അനുമാനിക്കാം.

വൈകുന്നേരം ചന്ദ്രനെ നാം സൂൎയ്യന്റെ അടുത്തു് ഇടത്തുഭാഗത്തായാണു് ആദ്യം കാണുന്നതു്. ദിവസംതോറും ചന്ദ്രൻ സൂൎയ്യനിൽനിന്നു് അധികമധികം അകന്നുപോകുന്നു. പതിനാലാമത്തെ ദിവസം സൂൎയ്യൻ അസ്തമിക്കുമ്പോഴായിരിക്കും ചന്ദ്രൻ ഉദിക്കുന്നതു്. പിന്നെ സൂൎയ്യാസ്തമനം കഴിഞ്ഞു് അധികമധികം നേരം വൈകി ഉദിക്കുന്നു. ഈ നേരംവൈകൽ ക്രമേണ വൎദ്ധിച്ചു സൂൎയ്യോദയത്തിനു് അല്പം മുമ്പുവരെ എത്തുന്നു. പിന്നെ ഉടനെ സൂൎയ്യൻ ചന്ദ്രന്റെ മുൻഭാഗത്തു കടക്കുന്നു. അപ്പോൾ ചന്ദ്രനെ നാം പുതിയ ഒരു ചന്ദ്രനായി കാണുകയും അതു സൂൎയ്യാസ്തമയത്തിനു അടുത്തു അസ്തമിക്കുകയും ചെയ്യുന്നു. ഈ സംഭവങ്ങൾ വീണ്ടും ആവൎത്തിക്കപ്പെടുന്നു. 29 ദിവസത്തിനുള്ളിൽ സൂൎയ്യൻ വീണ്ടും ചന്ദ്രനെ കടക്കുന്നു. ഘടികാരത്തിലെ മിനിററുസൂചി മണിക്കൂർസൂചിയുടെ മുമ്പിലെത്തുന്നതുപോലെയാണിതു്.

ചന്ദ്രൻ ഭൂമിക്കു ചുററും പടിഞ്ഞാറുനിന്നു കിഴക്കോട്ടു തിരിയുന്നതുകൊണ്ടാണു് ഇങ്ങിനെ സംഭവിക്കുന്നതു്.

ഭൂമി അനങ്ങാതെ നില്ക്കുകയായിരുന്നുവെങ്കിൽ ചന്ദ്രന്റെ ഈ പ്രദക്ഷിണത്തിന്ന് $27\frac{1}{2}$ ദിവസം മതിയാകുമായിരുന്നു. എന്നാൽ ഭൂമി സൂൎയ്യനെ പ്രദക്ഷിണം വയ്ക്കുന്നതുകൊണ്ടു ചന്ദ്രന്ന് $29\frac{1}{2}$ ദിവസം വേണ്ടിവരുന്നു. അങ്ങിനെ ചാന്ദ്രമാസത്തിന്ന് $29\frac{1}{2}$ ദിവസമായി.

ചന്ദ്രന്റെ സ്ഥാനത്തിനു മാത്രമല്ല ആകൃതിക്കും മാററം സംഭവിക്കുന്നു. ഈ ആകൃതികൾക്കു കലകളെന്നു പേർ. ചന്ദ്രനു സ്വയംപ്രകാശമില്ല. സൂൎയ്യന്റെ വെളിച്ചം പ്രതിഫലിച്ചാണ് അതു് പ്രകാശിക്കുന്നതു്. സൂൎയ്യഗോളത്തിനു നേരെയുള്ള ചന്ദ്രാൎദ്ധഭാഗത്തുമാത്രമേ സൂൎയ്യപ്രകാശം തട്ടുകയുള്ളു. ഈ ഭാഗം നമ്മുടെ നേരെ വരുന്നതു പൌൎണ്ണമിനാൾ മാത്രമാണ്. സൂൎയ്യനേയും ഭൂമിയേയും ഘടിപ്പിക്കുന്ന ഒരു രേഖയുണ്ടെന്നു സങ്കല്പിക്കുക. ഈ രേഖയ്ക്കു ചന്ദ്രൻ അടുക്കുന്തോറും നാം അതിനെ അധികമധികം കുറച്ചാണ് കാണുന്നതു്. സൂൎയ്യനേയും ഭൂമിയേയും ഘടിപ്പിക്കുന്ന രേഖയിന്മേൽ സൂൎയ്യന്നെതിരായ അററത്തു ചന്ദ്രൻ വരുന്ന ദിവസമാണു വെളുത്തവാവ്. സൂൎയ്യാസ്തമയസമയത്തു പൂൎണ്ണചന്ദ്രൻ ഉദിക്കുകയും സൂൎയ്യോദയസമയത്ത അതു അസ്തമിക്കയും ചെയ്യുന്നു.

പൌൎണ്ണമിക്കുശേഷം ഒരാഴ്ച കഴിഞ്ഞു ചന്ദ്രനെ നോക്കുക. അപ്പോൾ ചന്ദ്രൻ ഉദിക്കുന്നതു അൎദ്ധരാത്രിസമയത്താണ്. അന്നു ചന്ദ്രന്റെ പകുതിഭാഗം മാത്രമേ നാം കാണുന്നുള്ളു. കുറച്ചുദിവസംകൂടി കഴിഞ്ഞു നോക്കുക. നന്നകുറച്ചുഭാഗം മാത്രമേ അപ്പോൾ ദൃശ്യമായിരിക്കയുള്ളു.

അങ്ങിനെ ചന്ദ്രനെ അശേഷംതന്നെ കാണാതായാൽ അമാവാസിയായി.

ചന്ദ്രൻ ഭൂമിക്കചുററും ഒരിക്കൽ $29\frac{1}{2}$ ദിവസത്തിനള്ളിൽ തിരിയുന്നുവെന്നു നാം കണ്ടു. ചന്ദ്രൻ ഭ്രമണപഥത്തിൽ നിന്നു ഒട്ടുംതന്നെ വ്യതിചലിക്കാതെ തിരിഞ്ഞിരുന്നുവെങ്കിൽ എല്ലാ അമാവാസിനാളും അതു സൂൎയ്യനും ഭൂമിക്കും നേരെ നടുവിൽ വരുമായിരുന്നു. അങ്ങിനെ വന്നാൽ, എല്ലാ അമാവാസിനാളും സൂൎയ്യഗ്രഹണം സംഭവിക്കുമായിരുന്നു. അപ്രകാരംതന്നെ എല്ലാ പൌൎണ്ണമിനാളും ഭൂമി സൂൎയ്യൻെറയും ചന്ദ്രൻെറയും നടുവിൽ ഒരേ രേഖയിന്മേൽ വരുമായിരുന്നു. അങ്ങിനെയായാൽ സൂൎയ്യപ്രകാശം ചന്ദ്രനിൽ പ്രതിഫലിക്കുന്നതിന്നു ഭൂമി പ്രതിബന്ധമാകുമായിരുന്നു. ഭൂമിയുടെ ഛായ ചന്ദ്രബിംബത്തിന്മേൽ പതിക്കയും ചന്ദ്രഗ്രഹണം ഉണ്ടാകയുംചെയ്യുമായിരുന്നു ഇങ്ങിനെ സംഭവിക്കുന്നില്ല. ചന്ദ്രൻെറ ഭ്രമണപഥം ഭൂമിയുടെ ഭ്രമണപഥത്തിൽ ചാഞ്ഞാണിരിക്കുന്നതു്. അതുകൊണ്ടു എല്ലാ മാസവും ഗ്രഹണങ്ങളുണ്ടാകുന്നില്ല, പക്ഷെ, ചില പൌൎണ്ണമിനാളും അമാവാസിനാളും ഈ മൂന്നു ഗോളങ്ങളും ഒരേ വിതാനത്തിൽ വരും. അപ്പോൾ ഗ്രഹണങ്ങളും ഉണ്ടാകും. ഗ്രഹണം കുറച്ചുനേരത്തേക്കു മാത്രമേ നില്ക്കുന്നുള്ളുവെന്നു നിങ്ങൾ ധരിച്ചിട്ടുണ്ടല്ലോ. സൂൎയ്യൻ സ്ഥിരഗോളവും ഭൂമിയും ചന്ദ്രനും ചരഗോളങ്ങളുമാണല്ലൊ. ഈ ചരഗോളങ്ങളിൽ ഏതെങ്കിലും ഒന്നാണു് ഗ്രഹണത്തിനു കാരണം. ചന്ദ്രൻ ഭൂമിയിൽ നിന്നു സൂൎയ്യനെ മറച്ചാൽ

സൂൎയ്യഗ്രഹണവും, ഭൂമി സൂൎയ്യന്റേയും ചന്ദ്രന്റേയും നടുവിൽ വന്നാൽ സോമഗ്രഹണവും ഉണ്ടാകുന്നു.

## അദ്ധ്യായം 4.

### അൎദ്ധഗോളങ്ങൾ.

ഭൂമി ഒരു ഗോളമാണെന്നു നിങ്ങൾ പഠിച്ചുവല്ലൊ. ഈ ഗോളം രണ്ടു അൎദ്ധഗോളങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. അവ കിഴക്കെ അൎദ്ധഗോളവും പടിഞ്ഞാറെ അൎദ്ധഗോളവുമാകുന്നു. കിഴക്കേ അൎദ്ധഗോളത്തിന്നു പഴയ ലോകമെന്നും പടിഞ്ഞാറെ അൎദ്ധഗോളത്തിന്നു പുതിയ ലോകമെന്നും പേരുകളുണ്ടു്. അൎദ്ധഗോളങ്ങൾ എന്നു പറഞ്ഞാൽ കിഴക്കെ അൎദ്ധഗോളമെന്നും പടിഞ്ഞാറെ അൎദ്ധഗോളമെന്നുമാണു് നാം ഗ്രഹിക്കുന്നതു്. പക്ഷെ, ഭൂമിയെ വടക്കെ അൎദ്ധഗോളമെന്നും തെക്കെ അൎദ്ധഗോളമെന്നുംകൂടി വിഭജിച്ചിട്ടുണ്ടെന്നു നിങ്ങൾ ധരിക്കണം.

ഭൂഗോളത്തിൽ നോക്കിയാൽ നമ്മുടെ ശ്രദ്ധയെ ആകൎഷിക്കുന്ന 5 സംഗതികളുണ്ടു്. അവ താഴെ കാണുന്നവയാകുന്നു.

1. സ്ഥലത്തേക്കാൾ വളരെയധികം ജലമുണ്ടു്. ഭൂമിയുടെ ഉപരിഭാഗത്തിൽ ഏതാണ്ടു മുക്കാൽ ഭാഗവും വെള്ളമാണു്. ഭൂമിയുടെ ഉപരിതലത്തിന്റെ ആകെ വിസ്താരം 19 കോടി 80 ലക്ഷം ചതുരശ്രനാഴികയാകുന്നു. ഇതിൽ വെള്ളത്തിന്റെ വിസ്താരം 14 കോടി 60 ലക്ഷം

ചതുരശ്രനാഴികയും കരയുടെ വിസ്താരം 5 കോടി 20 ലക്ഷം ചതുരശ്രനാഴികയുമാകുന്നു.

2. കരയിൽ അധികഭാഗവും വടക്കെ അൎദ്ധഗോളത്തിലാകുന്നു. വടക്കെ അൎദ്ധഗോളത്തിൽ തെക്കെ അൎദ്ധഗോളത്തിലുള്ളതിന്റെ ഏതാണ്ടു മൂന്നിരട്ടി കരയുണ്ട്. ഈ കരഭാഗത്തിന്റെ ഏതാണ്ടു നടുവിലാണു ലണ്ടൻ. വെള്ളത്തിന്റെ നടുവിലാണു ന്യൂസിലണ്ട്.

3. കരയിൽ തെക്കോട്ടു നീണ്ടുകിടക്കുന്ന അനവധി അൎദ്ധദ്വീപുകളുണ്ട്.

തെക്കെ അമേരിക്കയും ആഫ്രിക്കയും തെക്കോട്ടു നീണ്ടുകിടക്കുന്നു. ഏഷ്യയിലേയും യൂറോപ്പിലേയും അൎദ്ധദ്വീപുകൾ തെക്കോട്ടു നീണ്ടുകിടക്കുന്നു. ഇന്ത്യാ, ഇന്തോ-ചൈന, കൊറിയ, കംചട്ക്കാ, ഇററലി, സ്കാൻഡിനേവിയ എന്നിവ നോക്കുക.

4. സ്ഥലഭാഗം രണ്ടായി തിരിഞ്ഞു കിടക്കുന്നു. ഒന്നു കിഴക്കോട്ടും മറേറതു പടിഞ്ഞാട്ടും തിരിഞ്ഞു കിടക്കുന്നു. ഏഷ്യ, ആഫ്രിക്ക, യൂറോപ്പ എന്നീ ഭൂഖണ്ഡങ്ങൾ ഒരു ഭാഗമാണ്. ആസ്ത്രേലിയാ ഒരു ദ്വീപുമാലയാൽ ഇവയോടു ബന്ധപ്പെട്ടുകിടക്കുന്നു. ഇവ കിഴക്കെ അൎദ്ധഗോളത്തിലാണ്. വടക്കെ അമേരിക്കയും തെക്കെ അമേരിക്കയും ഒരു വിഭാഗമാണ്. ഇവ പടിഞ്ഞാറെ അൎദ്ധഗോളത്തിൽ കിടക്കുന്നു.

5. കിഴക്കെ കരഭാഗം ലോകത്തിൽ വിലങ്ങനെ കിടക്കുന്നു. ഇവിടെ കര കിഴക്കുപടിഞ്ഞാറായിട്ടാണു കി

ടക്കുന്നതു്. പടിഞ്ഞാറെ കരഭാഗത്തിൽ കര വടക്കുനിന്നു തെക്കോട്ടു നീണ്ടുകിടക്കുന്നു.

വൻകരകൾ.

| നമ്പർ | പേർ | ചതുരശ്രനാഴികയിൽ വിസ്താരം. |
|---|---|---|
| 1 | ഏഷ്യ | 1കോടി 64ലക്ഷം |
| 2 | യൂറോപ്പ് | 39ലക്ഷം |
| 3 | ആഫ്രിക്ക | 1കോടി 16ലക്ഷം |
| 4 | വടക്കെ അമേരിക്ക | 94ലക്ഷം |
| 5 | തെക്കെ അമേരിക്ക | 69ലക്ഷം |
| 6 | ആസ്ത്രേലേഷ്യ | 43ലക്ഷം |
| 7 | അൻടാർട്ടിക്ക | 2ലക്ഷം |
| 8 | ആകെ | 5കോടി 27ലക്ഷം |

കരയുടെ വലിയ വിഭാഗങ്ങളെ വൻകരകളെന്നു പറയുന്നു. ഏഷ്യയും, യൂറോപ്പും, ആഫ്രിക്കയുമാണ് പഴയ ലോകം. പരിഷ്കൃതനായ മനുഷ്യൻ ഈ വൻകരകളെയാണ് ഏററവുമധികം കാലം അറിഞ്ഞിട്ടുള്ളതു്. ഈ മൂന്നു ഖണ്ഡങ്ങളുംകൂടി ഏതാണ്ടു 200 ഡിഗ്രി അക്ഷാംശരേഖസ്ഥലം വ്യാപിച്ചുകിടക്കുന്നു. ഇതു ഏതാണ്ടു ഭൂമിയുടെ പകുതിയിലധികമാണ്. ഏഷ്യയും യൂറോപ്പും ചേൎന്നു യൂറേഷ്യയാകുന്നു. വാസ്തവത്തിൽ അവ പ്രത്യേക വൻകരകളല്ല. സുമാറു 3400 കൊല്ലത്തിനു മുമ്പു കണ്ടെത്തപ്പെട്ട അമേരിക്കയാണ് പുതിയലോകം. ഈ ലോകം 140 ഡിഗ്രി അക്ഷരേഖകളിൽ വ്യാപിച്ചു കിടക്കുന്നു.

ആസ്ത്രേലിയ, ന്യൂസീലണ്ട, ന്യൂഗിനി, മലയദ്വീപുസമൂഹം, പസിഫിക്ക സമുദ്രത്തിലെ മററ ദ്വീപുസമൂഹം എന്നിവ ചേൎന്നാൽ ആസ്ത്രേലേഷ്യയായി. ഏഷ്യായുടെ തെക്ക എന്നാണ ആസ്ത്രേലേഷ്യാ എന്ന പദത്തിൻെറ അൎത്ഥം. ഇവയ്ക്കും പുറമെ അൻടാൎട്ടിക്ക് എന്നൊരു കര വിഭാഗംകൂടിയുണ്ട്.

ജലത്തിൻെറ വലിയ വിഭാഗങ്ങൾക്ക സമുദ്രങ്ങളെന്ന പേർ. സമുദ്രങ്ങൾ ഉത്തരധ്രുവസമുദ്രം (ആൎട്ടിക്ക്), അൻററാൎട്ടിക്ക് (ദക്ഷിണധ്രുവസമുദ്രം), അന്തലാന്തികസമുദ്രം, പസിഫിക്കസമുദ്രം, ഇന്ത്യാസമുദ്രം എന്നിവയാകുന്നു. ഇവ അന്യോന്യം ബന്ധമുള്ളവയാണ്. എങ്കിലും വലിയ കരവിഭാഗങ്ങൾ ഇവയെ വേൎതിരിക്കുന്നു. അൻററാൎട്ടിക്കസമുദ്രം മാത്രം ഇങ്ങിനെ വേൎതിരിക്കപ്പെടുന്നില്ല.

ഉത്തരധ്രുവത്തെ ചുററിയാണ് ഉത്തരധ്രുവസമുദ്രം സ്ഥിതിചെയ്യുന്നത്. യൂറോപ്പ്, ഏഷ്യ, വടക്കെ അമേരിക്ക എന്നീ ഖണ്ഡങ്ങളുടെ വടക്കെ കരകൾ ഈ സമുദ്രത്തിൻെറ അതിരുകളാണ്.

ദക്ഷിണധ്രുവത്തെ ചുററിക്കിടക്കുന്നതാണ് ദക്ഷിണധ്രുവസമുദ്രം. അന്തലാന്തികം, പസിഫിക്ക്, ഇന്ത്യാസമുദ്രം എന്നിവയുടെ തെക്കഭാഗങ്ങളിൽനിന്നു ഇതു വേൎതിരിഞ്ഞു കിടക്കുന്നില്ല.

അന്തലാന്തികസമുദ്രത്തിൻെറ പടിഞ്ഞാറെ അതിരു അമേരിക്കയും കിഴക്കെ അതിരു യൂറോപ്പും, ആഫ്രിക്ക

യുമാകുന്നു. ഇതിനു പസിഫിക്കുസമുദ്രത്തോളം വലിപ്പമില്ല. പക്ഷേ, പസിഫിക്കുസമുദ്രത്തിൽ വീഴുന്നതിലധികം നദികൾ ഇതിൽ വീഴുന്നുണ്ട്. അമേരിക്ക, യൂറോപ്പു, ആഫ്രിക്ക എന്നീ ഭൂഖണ്ഡങ്ങളിലെ വലിയ നദികൾ ഒഴുകിച്ചേരുന്നത് ഈ സമുദ്രത്തിലാകുന്നു. ഈ സമുദ്രമാണ് വ്യാപാരപരമായി ഏററവും പ്രധാനമായതു്.

പസിഫിക്കുസമുദ്രത്തിൻെറ പടിഞ്ഞാറെ കര ഏഷ്യയും ആസ്ത്രേലേഷ്യയും കിഴക്കെ കര അമേരിക്കയുമാകുന്നു. വടക്കുഭാഗത്തു് അതു കരയാൽ ചുററപ്പെട്ടു കിടക്കുന്നു. ആർട്ടിക്കുസമുദ്രത്തിലേക്കുള്ള ഏകമാർഗ്ഗം ബെറിങ്ങ് കടലിടുക്കാകുന്നു. ഇതാണ് ഏററവും വലിയ സമുദ്രം. ഇതിനു സ്ഥലവിഭാഗത്തേക്കാളധികം വിസ്താരമുണ്ട്. ഇതിനു മദ്ധ്യരേഖാപ്രദേശത്തു് 10,000 നാഴിക വീതി കാണും. ഏററവുമധികം ആഴമുള്ളതും ഈ സമുദ്രമാകുന്നു. ഇതിനു 30,000 അടിവരെ ആഴമുള്ളതായി കണ്ടിരിക്കുന്നു. പവിഴപ്പുററുകൾ ഈ സമുദ്രത്തിലാണ് കാണുന്നതു്. ലോകത്തിലെ അഗ്നിപർവ്വതങ്ങളിൽ മിക്കവയും ഇതിൻെറ തീരപ്രദേശങ്ങളിലാകുന്നു.

ഇന്ത്യാസമുദ്രത്തിൻെറ പടിഞ്ഞാറെ അതിരു ആഫ്രിക്കയും, കിഴക്കെ അതിരു് ആസ്ത്രേലേഷ്യയുമാകുന്നു. ഇതു് അന്തലാന്തികസമുദ്രത്തേക്കാളും പസിഫിക്കുസമുദ്രത്തേക്കാളും ചെറിയതാകുന്നു. പക്ഷേ, അനവധി നദികൾ ഇതിൽ ഒഴുകിച്ചേരുന്നുണ്ട്. ഇന്ത്യാ, തെക്കുപടിഞ്ഞാറൻ ഏഷ്യാ, കിഴക്കൻ ആഫ്രിക്കാ എന്നിവിടങ്ങളിലെ നദികൾ നോക്കുക.

സമുദ്രങ്ങൾ.

| നമ്പർ | പേർ | ച. നാഴിക വിസ്താരം |
| --- | --- | --- |
| 1 | ആർട്ടിക്ക് | 0 കോടി 48 ലക്ഷം |
| 2 | അന്തലാന്തികം | 3 കോടി 50 ലക്ഷം |
| 3 | പസിഫിക്ക | 6 കോടി 78 ലക്ഷം |
| 4 | ഇന്ത്യൻ | 2 കോടി 86 ലക്ഷം |
| 5 | അൻറാർട്ടിക്ക | 0 കോടി 85 ലക്ഷം |
| 6 | ആകെ | 14 കോടി 47 ലക്ഷം |

# ഇന്ത്യാ.

## അദ്ധ്യായം 1.

### സ്ഥാനം, അതിരു, വലിപ്പം.

ഇന്ത്യാരാജ്യത്തിലാസകലവും ഭൂമദ്ധ്യരേഖയുടെ വടക്കുഭാഗത്താണു സ്ഥിതിചെയ്യുന്നതു്. തെക്കെ അററമായ കന്യാകുമാരിമുനമ്പു 8 ഡിഗ്രി വടക്കെ അക്ഷരേഖയിന്മേലാണു്. ട്രോപ്പിക്ക ഓഫ് കാൻസർ ഇന്ത്യയെ ഏതാണ്ടു രണ്ടു സമവിഭാഗങ്ങളാക്കുന്നുവെന്നു പറയാം. വടക്കെ അററം 37 ഡിഗ്രി വടക്കെ അക്ഷരേഖയിന്മേൽ സ്ഥിതിചെയ്യുന്നു. ഇന്ത്യയുടെ പകുതിഭാഗം ശീതോഷ്ണമേഖലയിലാണെങ്കിലും ഇതൊരു ഉഷ്ണരാജ്യമാണെന്നാണു നാം പറയുന്നതു്. 61 ഡിഗ്രി കിഴക്കൻ അക്ഷാംശരേ

ഖമുതൽ 101 ഡിഗ്രി കിഴക്കൻ അക്ഷാംശരേഖവരെ ഈ സാമ്രാജ്യം വ്യാപിച്ചുകിടക്കുന്നു. രാജ്യത്തിനു പടിഞ്ഞാറുനിന്നു കിഴക്കോട്ടു ഏതാണ്ടു 2,200 നാഴിക നീളവും വടക്കുനിന്നു തെക്കോട്ടു 2,000 നാഴിക വീതിയുമുണ്ട്. ഇന്നു (1938_ൽ) ബൎമ്മ ഇന്ത്യാസാമ്രാജ്യത്തിലെ ഒരു വിഭാഗമല്ല. അതുകൊണ്ടു ബൎമ്മയുടെ വിസ്താരം മുമ്പിലത്തെ ഇന്ത്യാസാമ്രാജ്യത്തിൻെറ വിസ്താരത്തിൽനിന്നു കുറയ്ക്കേണ്ടിയിരിക്കുന്നു. ഇന്ത്യാസാമ്രാജ്യത്തിൻെറ വിസ്താരം ബൎമ്മയുൾപ്പെടെ 18,00000 ചതുരശ്രനാഴികയായിരുന്നു. ഇതിൽനിന്നു ബൎമ്മയുടെ വിസ്താരമായ 2,36,738 ചതുരശ്രനാഴിക കഴിച്ചാൽ കിട്ടുന്നതാണ് ഇന്ത്യയുടെ ഇന്നത്തെ വിസ്താരം. ഇതു 15 ലക്ഷത്തി 70 ആയിരം ചതുരശ്രനാഴികയാകുന്നു. മദ്രാസുസംസ്ഥാനത്തിൻെറ വിസ്താരം ഏതാണ്ടു 1,10,000 ചതുരശ്രനാഴികയാണ്. അപ്പോൾ ഇന്നു ഇന്ത്യാ, മദ്രാസുസംസ്ഥാനത്തിൻെറ പതിനഞ്ചിലധികം ഇരട്ടി വലിപ്പമുള്ളതാകുന്നു.

ഇന്ത്യയുടെ വടക്കുഭാഗത്തു തിബെററു, റഷ്യൻ തുൎക്കിസ്ഥാൻ എന്നീ രാജ്യങ്ങൾ കിടക്കുന്നു. ഇതിൻെറ കിഴക്കെ അതിരു ചൈന, ബൎമ്മ എന്നീ രാജ്യങ്ങളും ബംഗാൾ ഉൾക്കടലുമാകുന്നു. പടിഞ്ഞാറെ അതിരു പേർഷ്യ, അഫ്ഗനിസ്ഥാൻ എന്നീ രാജ്യങ്ങളും അറബിക്കടലുമാകുന്നു. തെക്കെ അതിരു് ഇന്ത്യാസമുദ്രമാണല്ലോ.

---

# അദ്ധ്യായം 2.

## സമുദ്രതീരം.

ഇന്ത്യയുടെ സമുദ്രതീരവും മററ്.ഏതുരാജ്യത്തിന്റെ സമുദ്രതീരവും തമ്മിൽ രണ്ടു പ്രധാന വ്യത്യാസങ്ങളുണ്ട്. അവ സമുദ്രതീരത്തു തുറമുഖങ്ങൾ നന്ന കുറയും എന്നുള്ളതും അടുത്തുള്ള സമുദ്രത്തിൽ ദ്വീപുകൾ അപൂൎവ്വമാണെന്നുള്ളതുമാകുന്നു. ഇന്ത്യയുടെ അടുത്തുള്ള സമുദ്രം നന്ന ആഴം കുറഞ്ഞതാണ്. തീരം പരന്നു മണൽമൂടി കിടക്കുന്നു. ഉള്ള തുറകൾക്കുതന്നെ പ്രാധാന്യം കുറയുവാൻ ഈ സംഗതികൾ കാരണമാണ്.

തീരത്തുള്ള തുറകൾ റൺസ് ഓഫ് കച്ച്, കച്ച് ഉൾക്കടൽ, കാംബേ ഉൾക്കടൽ, കൊച്ചിയിലേയും മലബാറിലേയും കായലുകൾ എന്നിവയാകുന്നു. ഇവയെല്ലാം പടിഞ്ഞാറെ തീരത്താണു സ്ഥിതിചെയ്യുന്നത്. റൺസ് ഓഫ് കച്ച്, ഗ്രെററ് റൺ, ലിററിൽ റൺ എന്നിങ്ങിനെ വിഭാഗിക്കപ്പെട്ടിരിക്കുന്നു. ഇന്ത്യയ്ക്കും സിലോണിന്നും മദ്ധ്യേ പാക്ക്കടലിടുക്കും മന്നാർ ഉൾക്കടലും സ്ഥിതിചെയ്യുന്നു. കിഴക്കെ തീരത്തുള്ള തുറകൾ പുലിക്കാട്, കോലാർ, ചില്ക്ക എന്നീ തടാകങ്ങളും ഗംഗാമുഖങ്ങളുമാകുന്നു.

രണ്ടു റൺസ്ഓഫ് കച്ചിന്നുംകൂടി 9,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. പക്ഷേ, അവ നന്ന ആഴംകുറഞ്ഞവയാണ്. മഴക്കാലത്തു് അറബിക്കടലിലെ മണൽ അവയിലേക്കു അടിച്ചുകയറുന്നു. അപ്പോൾ അവ വെറും

ചളിപ്രദേശങ്ങൾ മാത്രമാണ്. വേനല്ക്കാലത്തു വെള്ളം വററിപ്പോകുന്നതിനാൽ അവ കാട്ടുകഴുതകളുടെ ആവാസപ്രദേശവുമാണ്.

കച്ച് ഉൾക്കടലിന്റെ സ്ഥിതിയും ഏതാണ്ടിപ്രകാരമാണ്. ചിലകാലത്ത് അതു റൺസുമായി ഘടിപ്പിക്കപ്പെടുന്നു.

കാംബേ ഉൾക്കടലും നന്ന ആഴം കുറഞ്ഞതാണ്. അതു ക്രമേണ നികന്നുവരുന്നു. അതുകൊണ്ട് അതിന്റെ തീരത്തുള്ള പട്ടണങ്ങളിലെ വ്യാപാരത്തിനു കുറവു വരുന്നു.

കൊച്ചിയിലേയും മലബാറിലേയും കായലുകൾ തമ്മിൽ ബന്ധിക്കപ്പെട്ടിട്ടുണ്ട്. അവ ചില നദികളുമായി ബന്ധമുള്ളവയാണ്. കടലിൽനിന്നു കായലുകളിലേക്കു പ്രവേശനമാർഗ്ഗങ്ങളുമുണ്ട്. നന്ന ചെറിയ വഞ്ചികൾ മാത്രമേ കായലുകളിൽ ഗതാഗതം ചെയ്യുന്നുള്ളു.

പാൾക്ക് കടലിടുക്കിൽ രാമേശ്വരം, മന്നാർ എന്നീ രണ്ടു ദ്വീപുകളും, ആഡംസ് ബ്രിഡ്ജ് എന്ന പാറയും കിടക്കുന്നു. അതും മന്നാർ ഉൾക്കടലും നന്ന ആഴം കുറഞ്ഞവയാണ്. വലിയ കപ്പലുകൾ അവയിൽക്കൂടി ഗതാഗതം ചെയ്യുന്നില്ല. കപ്പലുകൾ സിലോണിന്റെ തെക്കുഭാഗത്തു കൂടി പോകുന്നു.

പുലിക്കാട്ടു, കോലയാർ, ചില്ക്ക എന്നീ തടാകങ്ങളെപ്പററി അധികമൊന്നും പറവാനില്ല. അവ വളരെ വലിയവയല്ല. എല്ലാററിലും ഉപ്പുവെള്ളമാണ്. അവ നീ

ച്ചാലുകളാൽ കടലുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. ആ ചാലുകൾ വൎഷക്കാലത്തൊഴിച്ചുള്ള കാലങ്ങളിൽ മണൽ കൊണ്ടു മൂടപ്പെട്ടിരിക്കുന്നു.

ഗംഗാനദീമുഖങ്ങളും വളരെ പ്രയോജനമുള്ളവയല്ല. അവ നന്ന ആഴം കുറഞ്ഞവയാണ്. ജലപ്രവാഹസമയങ്ങളിൽ മാത്രമേ ചെറുതോണികൾ അവയിൽക്കൂടി സഞ്ചരിക്കുകയുള്ളു. ഹൂഗ്ലി നല്ല ആഴമുള്ളതാകയാൽ വലിയ കപ്പലുകൾ അതിൽക്കൂടി സഞ്ചരിക്കും.

ഇന്ത്യയുമായി ബന്ധപ്പെട്ടുകിടക്കുന്ന പ്രധാനദ്വീപുകൾ സിലോൺ, ലക്ഷദ്വീപുകളും മാലദ്വിപുകളും, രാമേശ്വരം, മന്നാർ, സാഗർദ്വീപും ഡൈമണ്ടു ദ്വീപും, ബോംബെ, സാൽസററ്, ആൻഡമൻ, നിക്കോബാഴ്സ് എന്നിവയാകുന്നു.

സിലോൺ രാഷ്ട്രീയമായി ഇന്ത്യയുമായി ബന്ധപ്പെട്ടിട്ടില്ല.

ലക്ഷദ്വീപുകൾ മലബാറിന്റെ പടിഞ്ഞാറും മാലദ്വീപുകൾ സിലോണിന്റെ പടിഞ്ഞാറും സ്ഥിതിചെയ്യുന്നു. അവ പവിഴപ്പുറുകളാണ്. അവ നന്ന പരന്നിരിക്കുന്നു. സമുദ്രവിതാനത്തിൽനിന്ന് അവയ്ക്കു 20 അടിയേ പൊക്കമുള്ളു. മിക്കവാറും തരിശാണ്. ചിലവ വെറും പാറകൾ മാത്രം. മാലദ്വീപുകൾ സിലോണിന്റെ കീഴിലാണ്.

രാമേശ്വരം ഒരു പുണ്യക്ഷേത്രമാണ്.

സാഗർ, ഡൈമണ്ട ഹെന്നീ ദ്വീപുകൾ ഗംഗാമുഖ ത്താകുന്നു.

ബോംബെ, സാൽസററ് എന്നീ ദ്വീപുകൾ ബോം ബെ നൌകാശയത്തിന്റെ വിഭാഗങ്ങളാണ്.

ആൻഡമൻസു, നിക്കോബാർ എന്നിവ ബങ്കാൾ ഉൾക്കടലിൽ കിടക്കുന്നു. ഇന്ത്യയിൽ ജീവപൎയ്യന്തം ശി ക്ഷിക്കുന്നവക്കുള്ള താമസസ്ഥലമാണ് ആൻഡമൻസ്.

# അദ്ധ്യായം 3.

## മലകൾ.

മദ്ധ്യേഷ്യയിൽ നിന്ന് ഇന്ത്യയെ വേർതിരിക്കുന്ന ഹിമാലയമാണ് ലോകത്തിലെ ഏററവും വലിയ പൎവ്വതം. ഈ പൎവ്വതം മൂന്നോ, നാലോ നിരകളായാണു കിട ക്കുന്നതു്. സിന്ധുമുതൽ ബ്രഹ്മപുത്രവരെ വ്യാപിച്ചുകിടക്കു ന്ന ഈ പൎവ്വതത്തിന്ന് 1500 നാഴിക നീളമുണ്ട്. ഇതി ന്റെ ശരാശരി ഉയരം 3 നാഴികയാകുന്നു. വീതിയേറിയ സ്ഥലത്തു് 220 നാഴിക വീതിയുണ്ട്. 20,000-ൽ അധി കം അടി ഉയരമുള്ള അനവധി കൊടുമുടികളുണ്ട്. അവ യിൽ പ്രധാനമായവ പടിഞ്ഞാറുനിന്നു കിഴക്കോട്ടുനംഗപൎവ്വതം, നന്ദദേവി, ധവളഗിരി, ഗൊസെയന്തൻ, എവറസ്റ്റ്, കിഞ്ചൻജങ്ങ് (കാഞ്ചനശൃംഗം), ചുമലാരി എന്നി വയാകുന്നു. എവറസ്റ്റിനു ചിലർ ഗൌരീശങ്കരം എന്നും പേർ പറയുന്നു. 29,000 അടി ഉയരമുള്ള അതാണ് ലോ കത്തിലെ ഏററവും ഉയൎന്ന കൊടുമുടി.

കാശ്മീരത്തിന്റെ വടക്കെ അതിരായി ഹിന്തുക്കുഷ്, കാരക്കൊറം എന്നീ മലകൾ കിടക്കുന്നു. ലോകത്തിന്റെ മേല്പുരയെന്നറിയപ്പെടുന്ന പാമീർ പീഠഭൂമിയിൽ നിന്നാണ് രണ്ടിന്റേയും പുറപ്പാട്. ഹിന്തുക്കുഷ് തെക്കുപടി



ഞാറുഭാഗത്തേക്കും, കാരക്കൊറം തെക്കുകിഴക്കുഭാഗത്തേക്കും നീണ്ടുകിടക്കുന്നു. കാരക്കൊറം മലകളിലുള്ള ഗോഡ്വിൻ ഓസ്റ്റനാണ് ലോകത്തിലെ ഏററവും ഉയരമുള്ള രണ്ടാമത്തെ കൊടുമുടി.

സിന്ധുനദിയുടെ പടിഞ്ഞാറുഭാഗത്താണ് സുലേമാൻ. അതു സിന്ധുവിന്നു സമാനരേഖയായി കിടക്കുന്നു.

രാജപുത്രസ്ഥാനത്തിലെ മലകളാണ് അരാവലിമലകൾ. അവ അജമീരം മുതൽ മൌണ്ട് ആബുവരെ നീണ്ടുകിടക്കുന്നു. മൌണ്ട് ആബുവിന്നു 5,650 അടി ഉയരമുണ്ട്.

മദ്ധ്യേന്ത്യയിലെ വിന്ധ്യൻമലയ്ക്കു 600 നാഴിക നീളം കാണും. ഏററവും ഉയൎന്ന ഭാഗത്തിനു 2,400 അടിയാകുന്നു പൊക്കം.

ശതപുരമലകൾ നൎമ്മദയ്ക്കും തപതിക്കും മദ്ധ്യേ കിടക്കുന്നു.

മദ്ധ്യസംസ്ഥാനത്തിലെ പച്ചമാരിമലയ്ക്കു 2,500 അടി പൊക്കമുണ്ട്.

ദക്ഷിണോന്നതതടത്തിൻെറ പടിഞ്ഞാറെ അതിരായ പശ്ചിമഘട്ടത്തിന്നു ശരാശരി 4,000 അടി ഉയരം കാണും. അവ സമുദ്രത്തിൽനിന്നു 30 മുതൽ 40 നാഴികവരെ അകത്തേക്കു തള്ളിക്കിടക്കുന്നു.

ദക്ഷിണോന്നതതടത്തിൻെറ കിഴക്കെ അതിരായ പൂൎവ്വഘട്ടത്തിന്നു പശ്ചിമഘട്ടത്തോളം പൊക്കമില്ല. പൂൎവ്വഘട്ടം തുടർച്ചയായി കിടക്കുന്ന ഒരു മലനിരയല്ല. മദ്രാസു

പട്ടണത്തിന്റെ തെക്കപടിഞ്ഞാറുഭാഗത്തു നിന്നു ഈ നിര നീലഗിരിക്കു ചാഞ്ഞുപോകുന്നു.

നീലഗിരിമലകൾ മൈസൂർ ഉന്നതതടത്തിന്റെ തെക്കെ അതിരാണ്. അവിടെ പശ്ചിമഘട്ടവും പൂർവ്വഘട്ടവും കൂട്ടിമുട്ടുന്നു. ഏററവും ഉയൎന്ന കൊടുമുടിയായ ഡോഡാബെററയ്ക്കു 8,800 അടി പൊക്കമുണ്ട്. നീലഗിരിയുടെ തെക്കുഭാഗത്താണ് പശ്ചിമഘട്ടത്തിലെ പാലക്കാട്ടുചുരം. അതിന്റെ തെക്കുഭാഗത്താണ് ആനമല. ആനമലയിലെ ഏററവും ഉയൎന്ന കൊടുമുടി ആനമുടിയാകുന്നു.

ഇന്ത്യയുടെ വടക്കുകിഴക്കെ അററത്തെ സ്ഥിതി ഇതൊന്നുമല്ല. ഹിമാലയത്തിൽനിന്നും ചിന്നിച്ചിതറിക്കിടക്കുന്ന അനവധി മലനിരകളാണ് അവിടെയുള്ളതു്. ആസ്സാമിൽ നാഗ, കാശി, ഗാറോ എന്നീ മലകൾ കിടക്കുന്നു. അവയുടെ തുടൎച്ചയാണ് പാത്കൈമലകൾ. അവ അപ്പർ ബൎമ്മയെ ആസ്സാമിൽനിന്നു വേർതിരിയ്ക്കുന്നു. ചിററാഗാങ്ങ്, അരക്കാൻ എന്നീ മലകൾ തെക്കോട്ടു നീങ്ങിക്കിടക്കുന്നു.

ഇന്ത്യയുടെ അതിൎത്തിയിലുള്ള മലകളിലെ ചുരങ്ങൾ പ്രസിദ്ധപ്പെട്ടവയാണ്. ഇന്ത്യയെ ആക്രമിച്ചിട്ടുള്ള നാനാജാതിക്കാരും ഇവയിൽക്കൂടിയാണ് പ്രവേശിച്ചിട്ടുള്ളതു്. വടക്കുപടിഞ്ഞാറുമുള്ള ചുരങ്ങളാണ് അധികം പ്രധാനമായവ. കണ്ടഹാർ എന്ന നഗരത്തിലേക്കുള്ള വഴിയിൽ നില്ക്കുന്ന ബൊലാൻ ചുരവും, കാബൂളിലേക്കുള്ള കൈബർ

ച്ചുരവും ആണ് ഏററവും പ്രസിദ്ധപ്പെട്ടവ. വടക്കുകിഴക്കെ മൂലയിലെ ഏററവും പ്രധാനമായ ച്ചുരം മണിപുര മാർഗ്ഗം തന്നെയാകുന്നു.

മലകളെപ്പററി പറയുന്ന അവസരത്തിൽ അവയിലുള്ള സുഖവാസസ്ഥലങ്ങളെപ്പററി അറിയേണ്ടതു ആവശ്യമത്രെ. ഇന്ത്യയിലെ മിക്ക സംസ്ഥാനങ്ങളിലും സുഖവാസസ്ഥലങ്ങളുണ്ട്.

ബങ്കാളിലെ സുഖവാസസ്ഥലമാണ് ഡാർജിലിങ്ങ്. അതു ഹിമാലയത്തിൻെറ ഒരു ശിഖരത്തിൽ സ്ഥിതി ചെയ്യുന്നു. സമുദ്രവിതാനത്തിൽ നിന്നു 7,000 അടി ഉയരത്തിലാണ് അതിൻെറ സ്ഥാനം.

ആസ്സാമിലെ സുഖവാസസ്ഥലമാണ് ഷില്ലോങ്ങ്. അതു സമുദ്രവിതാനത്തിൽ നിന്നു 5,000 അടി ഉയരത്തിൽ കാശിക്കുന്നുകളിന്മേൽ സ്ഥിതിചെയ്യുന്നു.

ഐക്യസംസ്ഥാനത്തിൽ രണ്ടു സുഖവാസസ്ഥലങ്ങളുണ്ട്. അവ നൈനിററാലും മുസ്സോറിയുമാകുന്നു. നൈനിററാൽ സമുദ്രവിതാനത്തിൽ നിന്നു 6,000 അടി ഉയരത്തിൽ ഒരു തടാകത്തിനു സമീപമാണ്. വേനൽക്കാലത്തു ഗവമേ്മണ്ടുദ്യോഗസ്ഥന്മാർ അവിടെയാണ് വസിക്കുന്നതു്. മുസ്സോറിയാണ് സംസ്ഥാനത്തിലെ പ്രധാന സുഖവാസസ്ഥലം. അതു സമുദ്രവിതാനത്തിൽ നിന്നു 7,000 അടി ഉയരത്തിലാണ്.

പഞ്ചാബിൽ മൂറി, സിംല എന്നിങ്ങിനെ 2 സുഖവാസസ്ഥലങ്ങളുണ്ട്. മൂറി റാവൽപിണ്ടിക്കും മുകളിലാ

ണ്. അതു സമുദ്രവിതാനത്തിൽ നിന്നു 7,000 അടി ഉയരത്തിലാകുന്നു.

ഹിമാലയത്തിൻെറ ബഹിർശാഖകളിലൊന്നിന്മേലാണ് സിംല. അതു സമുദ്രനിരപ്പിൽ നിന്നു 7,200 അടി പൊക്കത്തിലാണ്. അതു പഞ്ചാബുഗവമ്മേണ്ടിന്റേയും ഇന്ത്യാഗവമ്മേണ്ടിന്റേയും സുഖവാസസ്ഥലമാണ്.

കാശ്മീരത്തിലെ സുഖവാസസ്ഥലമാണ് ശ്രീനഗരം. രാജപുത്രസ്ഥാനത്തിൽ മൌണ്ട ആബു എന്നൊരു സുഖവാസസ്ഥലമുണ്ട്.

മഹാദേവമലകളിൽ സ്ഥിതിചെയ്യുന്ന പാച്ച്മാരി സമുദ്രനിരപ്പിൽ നിന്നു 3,500 അടി ഉയരത്തിലാണ്. മദ്ധ്യസംസ്ഥാനത്തിലെ സുഖവാസസ്ഥലമാണതു്.

ബോംബെ സംസ്ഥാനത്തിലെ പ്രധാന സുഖവാസസ്ഥലമാണ് മഹാബലേശ്വരം. അതു സമുദ്രവിതാനത്തിൽ നിന്നു 3,500 അടി ഉയരത്തിലാണ്. അവിടെ കൊല്ലംതോറം 300 ഇഞ്ചു മഴപെയ്യുന്നുണ്ട്.

മദ്രാസുസംസ്ഥാനത്തിലെ നീലഗിരി മലകളിൽ ഊട്ടകമണ്ട്, കുന്നൂർ, കോട്ടഗിരി എന്നിങ്ങിനെ മൂന്നു സുഖവാസസ്ഥലങ്ങളുണ്ട്. ഊട്ടകമണ്ട് സമുദ്രനിരപ്പിൽ നിന്നു 7,000 അടി ഉയരത്തിലാകുന്നു. മദ്രാസ്ഗവമ്മേണ്ടിന്റെ സുഖവാസസ്ഥലം ഇതത്രെ. കുന്നൂര് സമുദ്രവിതാനത്തിൽ നിന്നു 6,000 അടി ഉയരത്തിലാകുന്നു.

പഴനി മലകളിൽ കൊടൈകനാലെന്നും ശെവരായി മലകളിൽ യർക്കാടെന്നും ഒരോ സുഖവാസസ്ഥലമു

ണ്ടു്. പഴനിമലകഠം മധുരയിലും ശെവരായി മലകഠം സേലത്തിലുമാകുന്നു.

## അദ്ധ്യായം 4.

### നദികഠം.

ഇന്ത്യയിലെ നദികളെപ്പററി നാം രണ്ടു സാമാന്യ സംഗതികഠം ഒന്നാമതായ്ത്തന്നെ ഗ്രഹിക്കണം. ഇന്ത്യയിൽ മഴപെയ്യുന്നതു ചില പ്രത്യേകകാലങ്ങളിൽ മാത്രമാണല്ലൊ. സാധാരണയായി മഴപെയ്യുന്നതു ജൂൺ മുതൽ സെപ്റ്റംബർവരെയുള്ള മാസങ്ങളിലാണ്. ഇന്ത്യ ഒരു ഉഷ്ണരാജ്യമാകയാൽ ഇവിടെ വെള്ളം ആവിയാകാൻ വളരെ എളുപ്പമുണ്ടു്. അതുകൊണ്ടു മഴക്കാലങ്ങളിൽ മാത്രമേ ഇവിടത്തെ നദികളിൽ വെള്ളം സുലഭമായിരിക്കയുള്ളു. മഞ്ഞുകൊണ്ടു മൂടപ്പെട്ട മലകളിൽനിന്നുത്ഭവിക്കുന്ന നദികളിൽ വേനൽക്കാലത്തും വെള്ളമുണ്ടായിരിക്കും.

ഒരു നദിയുടെ പ്രവാഹഗതി അതു ഒഴുകിപ്പോകുന്ന സ്ഥലത്തിന്റെ സ്വഭാവമനുസരിച്ചിരിക്കും. മലകളിലും ഉന്നതതടങ്ങളിലും പാറക്കൂട്ടങ്ങഠം സുലഭമാണ്. അവിടെ നദിയുടെ ഗതി അതിശീഘ്രമായിരിക്കും. മൈതാനത്തിൽ നദി ഒഴുകുന്നതു മണലിൽക്കൂടിയാണല്ലൊ. അവിടെ സാവധാനത്തിലാണ് നദിയുടെ ഒഴുക്ക്. മാത്രമല്ല, അവിടെ നദിയുടെ ഗതിതന്നെ മാറുന്നതത്രെ.

ഇന്ത്യയിലെ മിക്കനദികഠംക്കും മൂന്നു പദ്ധതികളുണ്ടു്. അവ പർവ്വതപദ്ധതി, സമതലപദ്ധതി, ത്രികോണ

പദ്ധതി എന്നിവയാകുന്നു. പർവ്വതപദ്ധതിയിൽ നദിയുടെ ഗതി ശീഘ്രമായിരിക്കും. അവിടെ കല്ലും മണ്ണും അലിച്ചുചേർക്കുകയും ചെയ്യും. സമതലപദ്ധതിയിൽ നദി നന്ന സാവധാനത്തിലായിരിക്കും ഒഴുകുന്നതു്. അവിടെ നദി സ്വാതന്ത്ര്യമായി പ്രവഹിക്കുന്നു. ത്രികോണപദ്ധതിയിൽ നദി ജലത്തിൻെറ വിതാനം സമുദ്രജലവിതാനത്തോടു തുല്യമായിരിക്കും.

ഇന്ത്യയിലെ നദികളെ മൂന്നു പ്രധാന സംഘങ്ങളാക്കി തിരിക്കാം. അവ സിന്ധു-പഞ്ചാബ്സംഘം; ഗംഗാബ്രഹ്മപുത്രാസംഘം; ദക്ഷിണ ഖണ്ഡസംഘം എന്നിവയാകുന്നു.

ഹിമാലയത്തിൻെറ പശ്ചിമാർദ്ധഭാഗം കൈലാസം, കാരക്കൊറം, ഹിന്ദുക്കുഷ്, സുലേമാൻ എന്നീ മലകളിലെ വെള്ളം ഒഴുകിച്ചേരുന്നതു സിന്ധുസംഘത്തിലെ നദികളിലേക്കാകുന്നു. ഈ സംഘത്തിലെ പ്രധാന നദി സിന്ധുതന്നെ.

സിന്ധുനദി ഉത്ഭവിക്കുന്നതു ഹിമാലയത്തിൻെറ വടക്കുഭാഗത്താകുന്നു. തിബററിലെ തടാകങ്ങളാണ് അതിൻെറ ഉത്ഭവസ്ഥാനം. നദിയ്ക്കു 1,800 നാഴിക നീളമുണ്ടു.

നദി പ്രഥമഘട്ടത്തിൽ വടക്കുപടിഞ്ഞാട്ടാണ് ഒഴുകുന്നതു്. നംഗപർവ്വതത്തെ വളയുന്നതുവരെ ഇങ്ങിനെ ഒഴുകുന്നു. ഈ ദൂരം നദിയുടെ നീളത്തിൽ മൂന്നിലൊരുഭാഗമാണ്. പിന്നെ നദി തെക്കുപടിഞ്ഞാട്ടൊഴുകുന്നു.

അതിൻെറ പർവ്വതപദ്ധതി ഉത്ഭവസ്ഥാനം മുതൽ വളവു കഴിഞ്ഞു സോൾട്ട് മലകളിൽക്കൂടി പ്രവഹിക്കുന്ന

ുവരെ നീണ്ടുനില്ക്കുന്നു. ഈ ദൂരം 800 നാഴികയാണ്. ഇവിടെ നദിയുടെ ഗതി അതിശീഘ്രമാകുന്നു.

സോൾട്ട് മല മുതൽ സിണ്ടിലെ ഹൈദരബാദുവരെയാണ് നദിയുടെ സമതലപദ്ധതി. ഇവിടെ നദി നന്ന സാവധാനത്തിലാണ് ഒഴുകുന്നതു്. സുലേമാൻ മലകൾക്കു സമാന രേഖയായി അവയ്ക്കു 30 നാഴിക കിഴക്കുഭാഗത്തായാണു നദിയുടെ ഗതി.

ഹൈദരബാദിനു തെക്കുഭാഗത്തു നദിയുടെ ത്രികോണപദ്ധതിയുടെ ആരംഭമായി. ത്രികോണസ്ഥലം ഓരോ ഭാഗത്തും 130 നാഴിക വീതിയുള്ളതാണ്.

ഈ നദിക്കു അനവധി പോഷക നദികളുണ്ടു്. ഷമയോക്ക്, ജിൽജിററ്, കാബൂൽ, കുറം, സെററ്ലജ്, ജിലം, റാവി, ബിയസ്സു, ചീനാബു എന്നിവയാണ് ഇവയിൽ സററ്ലജും ചീനാബുമാണ് ഏററവും പ്രധാനമായവ. സററ്ലജാണു ഏററവും വലിയതു്. ജിലം, റാവി എന്നീ നദികൾ ചീനാബിലേക്കു പ്രവഹിക്കുന്നു. തദനന്തരം ചീനാബു സററ്ലജിൽ ചേരുന്നു. ബിയസ്സുനദി അതിനു മുമ്പുതന്നെ സററ്ലജിൽ ചേൎന്നിട്ടുണ്ടു്.

വടക്കു ഹിമാലയം, തെക്കു വിന്ധ്യൻ, കിഴക്കു പാത്കായി, ലൂഷായി എന്നീ മലകളിലെല്ലാംനിന്നുള്ള വെള്ളം ഗംഗാ-ബ്രഹ്മപുത്രസംഘത്തിലേക്കാണ് ഒഴുകിച്ചേരുന്നതു്. ഈ സംഘത്തിലെ പ്രധാന നദികൾ ഗംഗയും ബ്രഹ്മപുത്രയും ആകുന്നു.

പ്രഥമഘട്ടത്തിൽ ഗംഗയുടെ പ്രവാഹം തെക്കോട്ടാകുന്നു. പിന്നെ അതു അധികമധികം കിഴക്കോട്ടു തിരിയുന്നു.

ഉത്ഭവസ്ഥാനം മുതൽ ഹരിദ്വാരം വരെ നദിയുടെ പർവ്വതപദ്ധതിയാണ്. ഗംഗോത്രിയിൽ നിന്നാണു ഗംഗയുടെ ഉത്ഭവം. ഉത്ഭവസ്ഥാനത്തിന്നു നന്ന അടുത്തുവച്ചുതന്നെ അലക്നന്ദ അതിൽ പ്രവഹിക്കുന്നു. ഈ പ്രവാഹം കഴിഞ്ഞാൽ ഗംഗയുടെ പർവ്വതപദ്ധതിയുടെ അവസാനമായി.

നദിയുടെ സമതല പദ്ധതി ഹരിദ്വാരം മുതൽ ഗോലന്ദവരെ നീണ്ടുകിടക്കുന്നു. ഇവിടെ ഗംഗ പ്രവഹിക്കുന്നതു ലോകത്തിലെ ഏററവും ഫലവത്തായ മൈതാനങ്ങളിൽ ഒന്നിൽക്കൂടിയാണ്. ഇവിടെവെച്ചാണ് നദിയുടെ പോഷകനദികൾ അതിൽ ഒഴുകിച്ചേരുന്നതും. രാജമഹാൾ കുന്നുകളെ വളഞ്ഞു കഴിഞ്ഞാൽ നദിയിൽനിന്നു ശാഖകൾ പുറപ്പെടുകയായി. ശാഖകളിൽ പ്രധാനമായതു ഭാഗീരഥിയാകുന്നു. അതിൻെറ മുഖത്തിന്നു ഹൂഗ്ലിയെന്നു പറയുന്നു. ഹൂഗ്ലിയിന്മേലാണു കല്ക്കത്താ. പ്രധാന നദിയ്ക്കു ഇവിടെ പത്മയെന്നാണു പേർ. പത്മ തെക്കുകിഴക്കോട്ടൊഴുകി ഗോലന്ദവരെ എത്തുന്നു. അവിടെവെച്ചു ബ്രഹ്മപുത്ര അതിൽ ഒഴുകിച്ചേരുന്നു. ഭാഗിരഥിക്കും മെഗ്നക്കും നടുവിലുള്ള സ്ഥലമാണു ഗംഗയുടെ മുക്കോൺതുരുത്ത്.

ഗംഗയുടെ പോഷകനദികളെ ഹിമാലയൻ നദികളെന്നും വിന്ധ്യൻ നദികളെന്നും വേർതിരിയ്ക്കാം. അലക

നന്ദ, രാമഗംഗ, ഗോഗ്ര, യമുന എന്നിവ ഹിമാലയൻ പോഷകനദികളും ചമ്പൽ, സോൺ, ടോൺ എന്നിവ വിന്ധ്യൻനദികളുമാകുന്നു.

ഹിമാലയൻ പോഷകനദികളേയും വിന്ധ്യൻപോഷകനദികളേയും താരതമ്യം ചെയ്യുന്നതു രസാവഹമാണ്. അവ തമ്മിൽ 6 വ്യത്യാസങ്ങളുണ്ട്.

1. വിന്ധ്യൻനദികളിൽ മഞ്ഞുരുകിയ വെള്ളത്തിന്റെ പ്രവാഹമില്ല. അതുകൊണ്ടു ഉഷ്ണകാലത്തു അവ മിക്കവാറും വരണ്ടിരിക്കും. അപ്പോൾ ഹിമാലയൻനദികളിൽ വെള്ളം സുലഭമാണ്.

2. ഹിമാലയത്തിൽ വിന്ധ്യനിൽ പെയ്യുന്നതിനേക്കാളധികം മഴ പെയ്യുന്നു. അതുകൊണ്ടു ഹിമാലയൻനദികളിൽ വിന്ധ്യൻ നദികളിലേക്കാളധികം വെള്ളമുണ്ട്.

3. ഹിമാലയൻ പോഷകനദികൾ വിന്ധ്യൻ പോഷകനദികളേക്കാൾ നീളമേറിയവയാണ്. അതുകൊണ്ടു വിന്ധ്യൻനദികൾ വളരെ വേഗം ഒഴുകുന്നു. അവയിൽ ഗതാഗതസൌകര്യമില്ല.

4. ഹിമാലയൻ പോഷകനദികൾ മൈതാനത്തിൽ മണലിൽക്കൂടിയാണു പ്രവഹിക്കുന്നത്. വിന്ധ്യൻനദികളുടെ ഗതി പാറകളിൽക്കൂടിയാണ്. അതുകൊണ്ടു വർഷക്കാലത്ത് ഹിമാലയൻ നദികൾ സാവധാനത്തിലേ നിറയുകയുള്ളൂ. വിന്ധ്യൻ നദികൾ പാറപ്രദേശങ്ങളിൽക്കൂടിയാണു പ്രവഹിക്കുന്നത്. അവ വളരെ വേഗം

നിറയും. അതുകൊണ്ടു വിന്ധ്യൻ നദികളിൽ പ്രളയം സുലഭമത്രെ. ചമ്പലും സോണും ഉദാഹരണങ്ങളാണു.

5. വിന്ധ്യൻ നദികളിൽ ഹിമാലയൻനദികളിലെന്നപോലെ ഗതാഗതസൌകര്യമില്ല. പാറപ്രദേശത്തു ചാലുകൾ കുത്തുവാനും പ്രയാസമാണല്ലൊ.

6. ഹിമാലയൻ നദികളിൽ വിന്ധ്യൻനദികളിലുള്ളതിനേക്കാളധികം മണ്ണും മണലുമുണ്ടായിരിക്കും.

ബ്രഹ്മപുത്രാനദി തിബററിൽ ഉത്ഭവിച്ചു കിഴക്കോട്ടൊഴുകുന്നു. ഹിമാലയത്തിൻെറ കിഴക്കെ അററം വളഞ്ഞു നദി ഇന്ത്യയിൽ പ്രവേശിക്കുന്നു. പിന്നെ അതു ഗാരോകുന്നുകൾ വരെ ആസ്സാമിൽകൂടി തെക്കുപടിഞ്ഞാട്ടൊഴുകുന്നു. പിന്നെ നദി ദക്ഷിണാഭിമുഖമായി പ്രവഹിച്ചു കടലിൽ ചേരുന്നു.

ഉത്ഭവസ്ഥാനമായ മാനസസരസ്സുമുതൽ ഹിമാലയത്തെ വളയുന്നതുവരെ 900 നാഴികയോളം നദിയുടെ പർവ്വതപദ്ധതിയാകുന്നു. ഹിമാലയൻ വളവുമുതൽ ഗോലന്ദവരെയുള്ള 450 നാഴിക സമതലപദ്ധതിയും ശേഷമുള്ള ഭാഗം ത്രികോണപദ്ധതിയുമാകുന്നു. പോഷകനദികളിൽ പ്രധാനമായവ തിസ്റ്റ, ലോഹിത്, സുബാൻസരി, മാനന്ദാ എന്നിവയാകുന്നു.

ഗംഗയുടേയും ബ്രഹ്മപുത്രയുടേയും ത്രികോണപദ്ധതികൾ യോജിച്ചിരിക്കുന്നു. ഈ ത്രികോണസ്ഥലത്തിൻെറ പടിഞ്ഞാറെ അതിരു ഹുഗ്ലിയും കിഴക്കെ അതിരു മെഗ്നദിയുമാകുന്നു. മെഗ്നദിയുടെ മുക്കോൺ തുരു

ത്തും ഇതിലുൾപ്പെടുന്നു. ഈ മൂന്നു തുരുത്തുകൾക്കുംകൂടി 290 നാഴിക നീളമുള്ള കടൽത്തീരമുണ്ട്. ഇതിന്നിടയിൽ 14 വലിയ നദീമുഖങ്ങൾ കാണാം. അനവധി ചെറുദ്വീപുകൾ ഇവിടെയുണ്ട്. ഇവയ്ക്കെല്ലാംകൂടി സുണ്ടർബാൻസ് (സുന്ദരവനങ്ങൾ) എന്നു പറയുന്നു.

ഇതുവരെ നാം പഠിച്ചതു ഉത്തരേന്ത്യയിലെ നദികളെപ്പററിയാണ്. ഇനി നമുക്കു ദക്ഷിണോന്നതതടങ്ങളിലെ നദികളെപ്പററി പഠിക്കാം. ഇവയെ കിഴക്കോട്ടൊഴുകുന്നവ, പടിഞ്ഞാട്ടൊഴുകുന്നവ എന്നിങ്ങിനെ രണ്ടാക്കിത്തിരിക്കാം.

കിഴക്കോട്ടൊഴുകുന്നവയിൽ പ്രധാനമായവ മഹാനദി, ഗോദാവരി, കൃഷ്ണാ, വടക്കൻപെണ്ണാർ, പാലാർ, തെക്കൻപെണ്ണാർ, കാവേരി എന്നിവയും പടിഞ്ഞാട്ടൊഴുകുന്നവയിൽ പ്രധാനമായവ നർമ്മദാ, തപതി, മാഹി, സബർമതി എന്നിവയുമാകുന്നു.

ഇവയിൽ മിക്കവയെപ്പററിയും കുറെ സംഗതികൾ നിങ്ങൾ ഗ്രഹിച്ചിട്ടുണ്ട്. മററുള്ളവയെപ്പററി സംസ്ഥാനങ്ങളെക്കുറിച്ചു വിവരിക്കുമ്പോൾ പ്രസ്താവിക്കുന്നതാകുന്നു.

---

# അദ്ധ്യായം 5.

## കാലാവസ്ഥ.

### 1. മൂന്നു കാലങ്ങൾ.

ഒരു രാജ്യത്തിൻെറ കാലാവസ്ഥയെപ്പററി ശരിയായ അറിവുണ്ടാകേണമെങ്കിൽ അവിടത്തെ ചൂടു, തണുപ്പു,

മഴ, കാററ, വായു നീരാവിയുള്ളതൊ അല്ലയൊ എന്നീ സംഗതികളെപ്പററി പൂൎണ്ണമായ വിവരം നമുക്കുണ്ടാകണം. മുൻപറഞ്ഞ സംഗതികളെ നിയന്ത്രിക്കുന്നതു രാജ്യത്തിന്റെ സ്ഥാനം (മദ്ധ്യരേഖയിൽ നിന്നുള്ള അകലം.); ഉയരം; സമുദ്രസാമീപ്യം; പൎവ്വതങ്ങളുടെ നില; മണ്ണിന്റെ സ്വഭാവം എന്നിവയാകുന്നു. ഇന്ത്യ വലുതായ ഒരു രാജ്യമാണല്ലൊ. ഈ രാജ്യത്തു എല്ലായിടത്തും കാലാവസ്ഥ ഒരുപോലെയാണെന്നു പറയുന്നതു അബദ്ധമായിരിക്കും. ഓരോ സ്ഥലത്തു ഓരോന്നായിരിക്കും കാലാവസ്ഥയുടെ സ്ഥിതി. എന്നുമാത്രമല്ല, ഒരു പ്രത്യേകസ്ഥലത്തുതന്നെ ഒരു പ്രത്യേക സമയത്തു പ്രത്യേകതരത്തിലായിരിക്കും കാലത്തിന്റെ സ്ഥിതി. ഇന്ത്യയെ സംബന്ധിച്ചിടത്തോളം ഈ സംഗതികൾ എങ്ങിനെയിരിക്കുന്നുവെന്നു നോക്കുക.

1. <u>സ്ഥാനം അഥവാ അക്ഷരേഖയിൽ നിന്നുള്ള ദൂരം.</u> ഇന്ത്യയുടെ തെക്കുഭാഗം ഉഷ്ണമേഖലയിലും വടക്കുഭാഗം ശീതോഷ്ണമേഖലയിലുമാകുന്നു. ആകപ്പാടെ നോക്കുന്നതായാൽ ഇന്ത്യ വളരെ ചൂടുള്ള ഒരു രാജ്യമാണ്. വടക്കുഭാഗത്തേക്കു പോകുന്തോറും ചൂടു കുറയുകയാണ്. എന്നാൽ ഈ ദൂരംകൊണ്ടു കാൎയ്യം മുഴുവനായില്ല. ഭൂമിയുടെ ചലനങ്ങൾ കാരണം കൊല്ലത്തിലെ ഒരു കാലത്തു സൂൎയ്യൻ വടക്കെ അൎദ്ധഗോളത്തിൽ മറെറാരു കാലത്തിലേക്കാളധികം ഉഷ്ണം ദാനം ചെയ്യും. മേയി, ജൂൺ എന്നീ മാസങ്ങളിൽ സൂൎയ്യൻ ട്രോപ്പിക്ക് ഓഫ് കാൻസറിന്നടുത്തു വ

രികയായിരിക്കും. ജൂൺ 22-ന് സൂൎയ്യൻ ആ രേഖയിന്മേലാണ്. അപ്പോൾ ഇന്ത്യയുടെ ദക്ഷിണാൎദ്ധത്തിൽ നല്ല ചൂടായിരിക്കും. എന്നു മാത്രമല്ല, അന്നു സൂൎയ്യൻ ആ സ്ഥലങ്ങളിൽ അധികനേരം പ്രകാശിക്കുകയും ചെയ്യും. ശീതകാലത്തെ (മഞ്ഞുകാലത്തെ) സ്ഥിതി ഇതിനു നേരെ വിപരീതമാണ്.

2. സമുദ്രവിതാനത്തിൽ നിന്നുള്ള ഉയരം. ഉയരം കൂടുന്തോറും ചൂടു കുറഞ്ഞിരിക്കും. മൈതാനത്തിൽ മലകളിലേക്കാൾ ചൂടു കൂടുമെന്നല്ലയോ ഇതിന്റെ അൎത്ഥം? ഹിമാലയത്തിന്നു മുകളിൽ സൂൎയ്യപ്രകാശമുണ്ടെങ്കിലും, മഞ്ഞുരുകുകയില്ല. മേ മാസത്തിൽ നീലഗിരിയിൽ നട്ടുച്ചസമയത്തു സൂൎയ്യൻ തലയ്ക്കു നേരെയാണ്. എന്നാൽ അപ്പോൾ അവിടെ ഇംഗ്ലണ്ടിലുള്ളത്ര ചൂടേ ഉള്ളു.

3. സമുദ്രസാമീപ്യം. ചൂടിനെ ക്രമീകരിക്കുന്ന ഒരു വസ്തുവാണു സമുദ്രം. ചൂടുള്ള പ്രദേശങ്ങളെ അതു തണുപ്പിക്കുകയും, തണുപ്പുള്ള പ്രദേശങ്ങളെ അതു ചൂടാക്കുകയും ചെയ്യുന്നു. മറേറതു സാധനത്തേക്കാളും ഉഷ്ണമുണ്ടെങ്കിലേ വെള്ളം ചൂടാകയുള്ളു. അപ്രകാരംതന്നെ, തണുക്കുന്നതിനു മുമ്പു വളരെയധികം ചൂടു അതിൽ നിന്നു ബഹിൎഗ്ഗമിക്കുന്നു. കര സമുദ്രത്തേക്കാളധികം വേഗം ചൂടുപിടിക്കുന്നു. അതുകൊണ്ടു ഇന്ത്യയിലെ തീരപ്രദേശത്തുള്ള നാടുകളിലുള്ളത്ര ഉഷ്ണമില്ല. ബോംബെയിൽ ലാഹൂരിലുള്ളത്ര ചൂടൊ, തണുപ്പൊ ഇല്ല.

4. മലനിരകളുടെ കിടപ്പ്. ഒരു രാജ്യത്തുതന്ന കാററിന്നും കാലാവസ്ഥയെ രൂപപ്പെടുത്തുവാൻ സാധിക്കും. വടക്കെ അർദ്ധഗോളത്തിൽ വടക്കുനിന്നു വരുന്ന കാററു തണുത്തും തെക്കുനിന്നു വരുന്ന കാററു ചൂടുള്ളതായും ഇരിക്കും. കാററുകളെ തടയുകയോ, തിരിക്കുകയോ ചെയ്യുന്നതു മലകളാകുന്നു. ഇന്ത്യയിൽ വടക്കൻകാററുകളില്ല. ഹിമാലയൻപർവ്വതം വടക്കൻകാററുകളെ തടയുന്നു. തെക്കുനിന്നു വരുന്ന ബാഷ്പവാഹിനിക്കാററുകളെ തടയുന്നതും ഹിമവാനാകുന്നു. ഇന്ത്യയിൽ കാററുകൾക്കു വളരെ പ്രാധാന്യമുണ്ട്.

വായുവിനു ചൂടു കൂടുന്തോറും അതിൽ അധികമധികം ജലബാഷ്പം കൊള്ളും. ഇങ്ങിനെ ബാഷ്പത്തിനുള്ള വായുവിൻെറ ദാഹം പ്രബലമായ ഒരു ശക്തിയാണ്. വേനല്ക്കാലത്തു ഇന്ത്യയിലെ മൈതാനത്തിലെ വായു അത്യധികം ദാഹമുള്ളതാണ്.

5. മണ്ണിൻെറ സ്വഭാവം. മണൽ ജലത്തിന്നു നേരെ വിപരീതമായ ഒരു സാധനമാകുന്നു. വെള്ളം എത്ര സാവധാനത്തിലാണോ ചൂടാകുകയും തണുക്കുകയും ചെയ്യുന്നത്, മണൽ അത്ര വേഗം ചൂടാകുകയും തണുക്കുകയും ചെയ്യും. സിണ്ടിൽ പകൽ സമയത്തു നല്ല ഉഷ്ണമാണെങ്കിൽ രാത്രി നല്ല തണുപ്പുമുണ്ട്. ഗംഗാതടത്തിലെ മണ്ണു കളിമണ്ണു കലൎന്ന പശിമമണ്ണാകുന്നു. അവിടെ വെള്ളം വേഗം താഴ്ന്നുപോകുന്നു; എന്നാൽ, അത്രവേഗം ആവിയാകുന്നില്ല.

ഇത്രയും സംഗതികളിൽനിന്നു നിങ്ങൾ പഠിച്ചതെന്തു്? ഇന്ത്യ സാമാന്യം ഉഷ്ണമുള്ള ഒരു പ്രദേശമാണ്. ഉഷ്ണം എല്ലായിടത്തും ഒരുപോലെയല്ല. ഒരു സ്ഥലത്തുതന്നെ കാലഭേദംപോലെ ഉഷ്ണത്തിനു ഏററക്കുറച്ചിൽ വരുന്നു. സൂര്യസ്ഥിതി അനുസരിച്ചു ഇവിടെ ഉഷ്ണകാലം, ശീതകാലം എന്നിങ്ങനെ 2 കാലങ്ങളുണ്ട്. നമ്മുടെ രാജ്യത്തു മറെറാരു കാലവുംകൂടിയുണ്ട്. അതിനു മഴക്കാലമെന്നു പേർ. അതിനെപ്പററി കുറെ സംഗതികൾ ഗ്രഹിക്കുക.

2. മഴക്കാലം—മഴക്കാററുകൾ.

വായുവിനു ഘനമുണ്ട്. ഘനം അധികമുള്ള സ്ഥല



ത്തുനിന്നു വായു ഘനം കുറഞ്ഞ സ്ഥലത്തേക്കു ഊതുന്നു. ഈ ഊതലിനു കാറ്റെന്നു പറയുന്നു. വായുവിൻെറ ഘനത്തെ കുറയ്ക്കുന്ന ശക്തി ചൂടാകുന്നു. വായുവിനു ചൂടുപിടിച്ചാൽ അതിൻെറ ഘനം കുറയുന്നു. അപ്പോൾ അതു ആകാശത്തിൽ ഉയരുന്നു.

മാർച്ച്, ഏപ്രിൽ, മേയ് എന്നീ മാസങ്ങളിൽ വടക്കെ ഇന്ത്യയിൽ അത്യുഷ്ണമാണ്. അവിടത്തെ വായു ചൂടുപിടിച്ചു ആകാശത്തിൽ ഉയരുന്നു. തെക്കുള്ള സമുദ്രത്തിൽ അപ്പോൾ വായുവിനു നല്ല ഘനമുണ്ട്. അപ്പോൾ സമുദ്രത്തിൽനിന്നു ഒരു കാററു പുറപ്പെടുന്നു. ഈ കാററു വളരെ ദൂരം ഊതുന്നതിനാൽ അതു നിറയേ ജലബാഷ്പമാണ്. ഈ കാററാണ് തെക്കുപടിഞ്ഞാറൻ മഴക്കാററ്.

ഈ മഴക്കാററു പശ്ചിമഘട്ടത്തിലെത്തുന്നു. മലയുടെ മുകളിലേക്കു കയറുന്ന കാററിലുള്ള നീരാവി ഘനീഭവിക്കുകയും, മഴയായി വീഴുകയും ചെയ്യുന്നു. ജൂൺ, ജൂലായി, ആഗസ്റ്റ്, സെപ്തംബർ എന്നീ മാസങ്ങളിലാണു ഈ കാററൂതുന്നതു്. അക്കാലത്തു പശ്ചിമഘട്ടങ്ങളിലും പശ്ചിമതീരത്തും ശരാശരി 100 ഇഞ്ചു മഴപെയ്യും. അക്കാലത്തു ദക്ഷിണോന്നതതടത്തിൽ 25 ഇഞ്ചു മഴമാത്രമാണു പെയ്യുന്നതു്. വിന്ധ്യൻേറയും ശതപുരമലകളുടേയും ഉള്ളിൽക്കൂടി കടന്നു കാററു അവിടെയുള്ള കുന്നുകളിലെത്തുന്നു. ആ കുന്നുകളിലും നല്ല മഴയുണ്ട്.

കുറച്ചുകൂടി വടക്കോട്ടു പോയാൽ കഥ മാറി. കറാച്ചിയിൽ മലകളില്ല. അതുകൊണ്ടു കാററു ഹിമാലയത്തി

ൻെറ അടിവാരത്തെത്തുന്നു. കറാച്ചിക്കു ചുററമുള്ള പ്രദേശമാണു് ഇന്ത്യയിലെ മരുഭൂമി. സിണ്ടിലെ ചില ഭാഗങ്ങളിൽ കൊല്ലത്തിൽ 3 ഇഞ്ചു മഴയേ പെയ്യുന്നുള്ളു.

ഈ മഴക്കാററിൻെറ മറെറാരു ശാഖ ബങ്കാൾ ഉൾക്കടലിൽനിന്നു പുറപ്പെടുന്നു. അതിലൊരു ഭാഗം ഗംഗയുടെ മുക്കോൺതുരുത്തിലും; ഗാറോ, കാശി എന്നീ കുന്നുകളിലുമെത്തുന്നു. അവിടെ കൊല്ലത്തിൽ 500 ഇഞ്ചു മഴപെയ്യും. അവിടെ പെയ്യുന്ന മഴ ലോകത്തിലെവിടേയും പെയ്യുന്നതിനേക്കാളധികമാകുന്നു. അതിന്നപ്പുറം ഹിമാലയമായി. അവിടെ കാററു രണ്ടു ശാഖകളായി പിരിയുന്നു. ഒരു ശാഖ ബ്രഹ്മപുത്രാ താഴ്‌വരയിലേക്കും മറേറതു ഗംഗാ താഴ്‌വരയിലേക്കും കയറുന്നു. ഈ അപരശാഖയിൽ നിന്നാണു് ഇന്ത്യയിലെ ഏററവും ഫലവത്തായ പ്രദേശത്തു മഴ ലഭിക്കുന്നതു്.

ഇന്ത്യയിൽ ആകെ പെയ്യുന്ന മഴയുടെ 90 ശതമാനം ഭാഗം ഈ വേനല്ക്കാലത്താണു പെയ്യുന്നതു്.

ഇനി വടക്കുകിഴക്കൻ കാററിൻെറ പുറപ്പാടായി. സെപ്തംബറിൻെറ അവസാനമാകുമ്പോഴേക്കും വടക്കെ ഇന്ത്യയിൽ വായുവിന്നു ഘനംകൂടുന്നു. അപ്പോൾ തെക്കുപടിഞ്ഞാറൻ കാററിൻെറ ഗതിയെ അതു നിരോധിക്കുന്നു. ഇങ്ങിനെ നിരോധിക്കപ്പെടുന്ന കാററു പിന്തിരിഞ്ഞു ദക്ഷിണഖണ്ഡത്തിൽ വീശുന്നു. വടക്കുകിഴക്കുനിന്നു വരുന്നതുകൊണ്ടു് അതിനു വടക്കുകിഴക്കൻ കാറെറന്നു പേർ. അതിനെ ശീതകാലക്കാറെറന്നും പറയാം. മദ്രാസ്സുപട്ടണത്തി

ന്ന വടക്കും തെക്കുമുള്ള ജില്ലകളിൽ ഒക്ടോബർ, നവംബർ എന്നീ മാസങ്ങളിലാണു മഴയുടെ പകുതിഭാഗം പെയ്യുന്നതു്.

വർഷവിതരണമനുസരിച്ച് ഇന്ത്യയെ 4 പ്രത്യേക ഖണ്ഡങ്ങളാക്കിത്തിരിക്കാം. അവ ഗംഗാതടം, തീരപ്രദേശം, ദക്ഷിണോന്നതതടവും മദ്ധ്യേന്ത്യയും, വരണ്ട പ്രദേശം എന്നിവയാകുന്നു.

ഗംഗയുടെ മുക്കോൺതുരുത്തുമുതൽ ജിലംനദിവരെയുള്ള പ്രദേശവും; സർമ, ബ്രഹ്മപുത്ര എന്നിവയുടെ താഴ്വരകളും ഗംഗാതടത്തിലുൾപ്പെടുന്നു. ഇവിടെ സാമാന്യം നല്ലപോലെ മഴപെയ്യുന്നു. കിഴക്കെ അററത്താണ് ഏററവുമധികം മഴ. പടിഞ്ഞാട്ടു പോകുന്തോറും മഴ കുറയുന്നു.

തീരപ്രദേശത്തെ പശ്ചിമതീരമെന്നും, പൂർവ്വതീരമെന്നും രണ്ടായിതിരിക്കാം. പശ്ചിമതീരം തപതിമുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്നു. കൊല്ലത്തിൽ ഏതാണ്ടു 100 ഇഞ്ചു മഴപെയ്യും. ക്ഷാമബാധയില്ല. പൂർവ്വതീരം ഗംഗാമുഖം മുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്നു. അവിടെ കൊല്ലത്തിൽ രണ്ടു മഴക്കാലമുണ്ടല്ലൊ. ഏതാണ്ടു 50 ഇഞ്ചു മഴ പെയ്യും.

ഉന്നതതടത്തിൽ മഴ കുറവാണ്. എല്ലാകൊല്ലങ്ങളിലും പെയ്യുമെന്നും വിചാരിപ്പാൻ വഹിയാ.

സിന്ധുതടമാണ് വരണ്ട പ്രദേശം. അവിടെ മഴ ദുർല്ലഭമത്രെ. ആ പ്രദേശം മരുഭൂമിയാകുന്നു.

# അദ്ധ്യായം 6.

## അണകൾ.

ഇന്ത്യയിലെ ജനങ്ങളിൽ അധികഭാഗക്കാരുടേയും തൊഴിൽ കൃഷിയാകുന്നു. കൃഷിക്കു വെള്ളം അത്യാവശ്യമായ ഒരു വസ്തുവാണെന്നു പറയേണ്ടതില്ലല്ലൊ. മഴപെയ്തുണ്ടാകുന്ന വെള്ളത്തിലധികഭാഗവും നദികളിൽകൂടി പ്രവഹിക്കുകയാണല്ലൊ. ഈ വെള്ളം കൃഷിക്കു എങ്ങിനെ ഉപയോഗപ്പെടുത്താമെന്നാണ് നാം അറിയേണ്ടതു്. നദികളിലെ വെള്ളം ഈ ആവശ്യത്തിലേക്കു വളരെ ഉപയോഗപ്പെടുന്നില്ല. മഴ സുലഭമായുള്ള പ്രദേശങ്ങളിൽ അണകളുടെ ആവശ്യമില്ലാത്തതുതന്നെയാണ് ഒന്നാമത്തെ കാരണം. വെള്ളം മുകളിലേക്കു കയറുവാൻ പ്രയാസമാണല്ലൊ. രാജപുത്രസ്ഥാനം സിന്ധുതടത്തേക്കാൾ ഉയരമേറിയ പ്രദേശമാകയാൽ സിന്ധുവിലെ വെള്ളം രാജപുത്രസ്ഥാനത്തേക്കു കയറുകയില്ല. ഇതാണ് രണ്ടാമത്തെ കാരണം. വെള്ളം കെട്ടിനിറുത്തുന്നതിനുള്ള അധികച്ചിലവാണ് മൂന്നാമത്തെ കാരണം.

ഗംഗാതടത്തിന്റെ കിഴക്കെ അററത്തു മഴ സുലഭമാണ്. അവിടെ അണകൾ ആവശ്യമില്ല. അവിടെ വെള്ളം കെട്ടിനിറുത്തുവാൻ മനുഷ്യനു സാദ്ധ്യവുമല്ല. കാശിക്കു പടിഞ്ഞാറുഭാഗത്തു അനവധി ചാലുകൾ നിർമ്മിതമായിരിക്കുന്നു. അവിടേയും നദിയിലെ 85 ശതമാനംവെള്ളം കെട്ടിനിറുത്തുവാൻ സാധിക്കാതെ സമുദ്രത്തിലേക്കു ഒഴുകുന്നു.

സിന്ധുതടത്തിലെ സ്ഥിതി ഇതല്ല. അവിടെ നദികളിൽ നന്ന കുറച്ചു വെള്ളമെ ഉള്ളൂ. എങ്കിലും അവിടെ അനവധി അണകളുണ്ട്. അവയിൽനിന്നു വെള്ളം കൊണ്ടുപോവാൻ അനവധി നാഴിക നീളമുള്ള ചാലുകൾ നിൎമ്മിതമായിരിക്കുന്നു.

ഗോദാവരി, കൃഷ്ണാ എന്നീ നദികളിലെ വെള്ളത്തിൽ 12 ശതമാനം മാത്രമേ കൃഷിനനയ്ക്കുപയോഗപ്പെടുന്നുള്ളൂ.

പെണ്ണാർ, പാലാർ, കാവേരി എന്നീ നദികളിലേ വെള്ളമാണു് കൃഷിക്കു ഏററവുമധികം ഉപയോഗപ്പെടുന്നതു്.

പശ്ചിമതീരത്തു പറയത്തക്ക അണകളില്ല. ലോകത്തിൽവെച്ചു ഏററവുമധികം കൃഷിനനവ്യവസ്ഥയുള്ളതു് ഇന്ത്യയിലാകുന്നു. കഴിഞ്ഞ 40 കൊല്ലത്തിന്നകത്തു ഇങ്ങിനെ നനയ്ക്കുന്ന ഭൂമിയുടെ വിസ്താരം മൂന്നിരട്ടിയായിട്ടുണ്ടു്. സൎക്കാർവക ചാലുകളുടെ നീളംതന്നെ ഭൂമിയെ 2 പ്രാവശ്യം ചുററുവാൻ മതിയാകുമത്രെ.

ഇനി നമുക്കു ഇന്ത്യയിലെ പ്രധാന അണകളെപ്പററി ചില സംഗതികൾ പഠിക്കാം.

പഞ്ചാബിലെ അണകൾക്കു സററ്ലജ് താഴ്‌വര അണകൾ എന്നു പേർ. ഈ അണകൾ സററ്ലജ്, ബിയാസ് എന്നീ രണ്ടു നദികളിന്മേൽക്കൂടിയാണു് കെട്ടീട്ടുള്ളതു്. ഇവയിൽ നിന്നു 12 ചാലുകൾ വഴിയായി വെള്ളം കൊണ്ടുപോകുന്നു. ഈ അണകളിൽനിന്നു പോകുന്ന വെ

ള്ളംകൊണ്ടു 8,000 ചതുരശ്രനാഴിക വിസ്താരമുള്ളസ്ഥലം നനയ്ക്കപ്പെടുന്നു. ഈ സ്ഥലത്തിൽ കുറെ ഭാഗം ബ്രിട്ടീഷിന്ത്യയിലും കുറെഭാഗം നാട്ടുരാജ്യങ്ങളിലുമാകുന്നു. ഏതാണ്ടു 23 കോടി ഉറുപ്പിക ഇതിനു ചിലവുണ്ടത്രെ. പഞ്ചാബിലെ പ്രധാന നീർച്ചാലുകൾ ജിലംകനാൽ, ചീനാബു, കനാൽ, ബാറിഡൊവാബുകനാൽ, സിർഹിണ്ടുകനാൽ, പശ്ചിമയമുനകനാൽ എന്നിവയാകുന്നു.

സുപ്രസിദ്ധമായ സൂക്കുരണ സിണ്ടിലാകുന്നു. ലോകത്തിൽവെച്ച ഏററവും വലിയ അണ ഇതാണ്. ഇതിനു 4,275 അടി നീളമുണ്ട്. ഇതിനു ഏതാണ്ടു 19 കോടി ഉറുപ്പിക ചിലവുണ്ട്. അണയ്ക്കുതന്നെ 5½ കോടി ഉറുപ്പികയാണ് ചിലവ്. ശേഷമുള്ള പണം ചാലുകളുടെ ചിലവാണ്. 55 ലക്ഷം ഏക്കർ സ്ഥലം ഇതിലെ വെള്ളംകൊണ്ടു കൃഷിചെയ്യുവരുന്നു.

മേട്ടൂർ അണ. ബ്രിട്ടീഷുസാമ്രാജ്യത്തിലെ ഏററവും വലിയ അണകളിലൊന്നാണിതു്. മദ്രാസ്സിൽനിന്നു 180 നാഴിക തെക്കുപടിഞ്ഞാറാണ് മേട്ടൂർ. ഈ അണയ്ക്ക് ഒരു നാഴികയിലധികം നീളമുണ്ട്. ഇതിനു 171 അടി വീതിയും 214 അടി ഉയരവുമുണ്ട്. ലോകത്തിലെ അണകളിൽ തന്നെ ഇതു രണ്ടാമത്തേതോ, മൂന്നാമത്തേതോ ആണ്.

---

സുപ്രസിദ്ധമായ അസ്സുവാനണ ബ്രിട്ടീഷുസാമ്രാജ്യത്തിലെ മൂന്നാമത്തെ അണയത്രെ. മേട്ടൂരണയുടെ ജലാശയം 33 നാഴിക നീളവും നാലര നാഴിക വീതിയുമുള്ളതാകുന്നു. ഇതിന്റെ വിസ്താരം 60 ചതുരശ്രനാഴികയാണത്രെ. ഇതി

ൻെറ തീരത്തിനു 180 നാഴിക നീളമുണ്ട്. ഇതിൽനിന്നു പോകുന്ന വെള്ളം 13 ലക്ഷം ഏക്കർ ഭൂമിയെ നനയ്ക്കുന്നു. ആകെ ചിലവ് 6 കോടി ഉറുപ്പികയാകുന്നു. 1934ൽ ആണ് ഇതു തുറക്കപ്പെട്ടതു്. കാവേരിനദിയിന്മേൽ സേലം ജില്ലയിലാണ് ഈ അണ.

മദ്രാസുസംസ്ഥാനത്തിലെ മറെറാരണയാണ് പെരിയാറണ. പെരിയാറെന്നു പറയുന്നതു നമ്മുടെ ആലുവാനദിയാകുന്നു. ആ നദിയിലെ വെള്ളം വൈഗയിലേക്കാണു കൊണ്ടുപോകുന്നതു്.

ഗോദാവരി, കൃഷ്ണ, ഋഷികുല്യ എന്നീ നദികളിന്മേലും അണകളുണ്ട്.

കാവേരിനദിയിന്മേലുള്ള മറെറാരു സുപ്രസിദ്ധ അണയാണ് കൃഷ്ണരാജസാഗരം. ഇതു മൈസൂരിലാകുന്നു.

ഹൈദരാബാദിൽ നൈസാം സാഗർ എന്ന വലിയ ഒരു അണയുണ്ട്.

---

# അദ്ധ്യായം 7.

## ഉല്പന്നങ്ങൾ

### സസ്യങ്ങൾ — കൃഷി.

ഇന്ത്യ ഒരു ഉഷ്ണരാജ്യമായതുകൊണ്ട് ഉഷ്ണമേഖലയിലെ സകല സസ്യങ്ങളും ഇവിടെ കൃഷിചെയ്തുവരുന്നു. രാജ്യത്തിലൊരുഭാഗം ശീതോഷ്ണമേഖലയിലാകയാൽ അവിടെത്ത സസ്യങ്ങളും ഈ രാജ്യത്തു വളരുന്നതാകുന്നു.

കൃഷിചെയ്തുണ്ടാക്കുന്ന സസ്യങ്ങളെ ഭക്ഷണത്തിന്നു പയോഗിക്കുന്നവയെന്നും ഇതരാവശ്യങ്ങൾക്കു് ഉപയോഗിക്കുന്നവയെന്നും രണ്ടിനമാക്കിത്തിരിക്കാം

ഭക്ഷണസസ്യങ്ങളിൽ നെല്ലു്, ഗോതമ്പം, യവം, ചോളം, റാഗി, എന്നിവയും; മുതിര, പയറു്, ഉഴുന്നു്, പച്ചപ്പയറു് എന്നിവയും; കായ്കറികളും; ഫലങ്ങളും; പഞ്ചസാര; സുഗന്ധദ്രവ്യങ്ങൾ; ചായ; കാപ്പി എന്നിവയും ഉൾപ്പെടുന്നു.




ഇന്ത്യയിലെ പ്രധാന വിളവു നെല്ലാകുന്നു. പക്ഷേ, ഏററവും പ്രധാനമായ ഭക്ഷണസാധനം അതല്ല. മൂന്നി

ലൊരു ഭാഗം ജനങ്ങൾ മാത്രമേ അരി ഭക്ഷിക്കുന്നുള്ളു. ബംഗാൾ, ശമ്മ, ബ്രഹ്മപുത്രാ എന്നീ നദികളുടെ തടങ്ങൾ; മഹാനദിയുടെ മുക്കോൺതുരുത്ത്; മദ്രാസ് സംസ്ഥാനത്തിലെ പൂർവ്വപശ്ചിമതീരങ്ങൾ; ഐക്യസംസ്ഥാനം; ബീഹാർ എന്നിവിടങ്ങളിൽ നെല്ലു സുലഭമായി കൃഷിചെയ്തു വരുന്നു.

കളിമണ്ണു കലന്ന പശിമരാശിമണ്ണാണു ഗോതമ്പിനു പററിയതു്. ഐക്യനാടുകൾ, പഞ്ചാബ്, മദ്ധ്യസംസ്ഥാനം എന്നിവിടങ്ങളിലാണു ഗോതമ്പു പ്രധാനമായി കൃഷി ചെയ്തുവരുന്നതു്.

യവം ഇന്ത്യയിൽ വളരെ സുലഭമല്ല. ഐക്യസംസ്ഥാനം, ബീഹാർ, ബങ്കാൾ എന്നിവിടങ്ങളിലാണ് അതു കൃഷിചെയ്യുന്നതു്.

വരണ്ട പ്രദേശങ്ങളിലെ വിളവാണു ചോളം. തെക്കെഇന്ത്യയിലെ പ്രധാനമായ ഒരു ഭക്ഷണധാന്യമാണ് കമ്പു.

റാഗികൃഷിക്കു നനവ് ആവശ്യമാണ്. സാധുക്കൾ അതൊരു സുഖപദാർത്ഥമായി കരുതുന്നു.

വടക്കെ ഇന്ത്യയിലെ പ്രധാനമായ ഒരു ഭക്ഷണസാധനമാണ് മക്കച്ചോളം.

മുതിര മുതലായവ പറമ്പുകളിലാണ് പ്രധാനമായി കൃഷിചെയ്തുവരുന്നതു്.

കനികളിൽ പ്രധാനമായവ മത്തങ്ങ, കുമ്പളങ്ങ, വെള്ളരിക്ക, ചുരയ്ക്ക, വഴുതിനങ്ങ, ഉരുളക്കിഴങ്ങു മുതലായവയാകുന്നു.

മാങ്ങ, നേന്ത്രക്കായ, കൈതച്ചക്ക, പേരക്ക, ചക്ക, അത്തിപ്പഴം, മധുരനാരങ്ങ, ചെറുനാരങ്ങ, നാളികേരം എന്നീ ഫലങ്ങൾ സുലഭമാണ്.

കരിമ്പിൽനിന്നാണല്ലോ പഞ്ചസാര ഉണ്ടാക്കുന്നത്. ഐക്യസംസ്ഥാനം, ബംഗാൾ, പഞ്ചാബ്, മൈസൂർ, മദ്രാസ് എന്നിവിടങ്ങളിൽ കരിമ്പുസുലഭമാണ്.

ഏലക്കായ, ഇഞ്ചി, കുരുമുളക് എന്നിവ നമ്മുടെ രാജ്യത്തു സുലഭമല്ലയൊ?

ആസ്സാമിലാണ് ചായ അധികമായുണ്ടാകുന്നത്.



പഞ്ചാബ്, ഐക്യസംസ്ഥാനം, മദ്രാസ് എന്നിവിടങ്ങളി ലും ചായ കൃഷിചെയ്തുവരുന്നു.

കാപ്പിക്കു പററിയതു ഉഷ്ണപ്രദേശങ്ങളിലെ നനവു സ്ഥലങ്ങളാണ്. 3,000 അടി ഉയരമുള്ള മലമുകളിലാണ് കാപ്പി നന്നായി വിളയുന്നതു്. വർഷക്കാററുകൾ തട്ടാത്ത ഭാഗത്താണ് കാപ്പി കൃഷിചെയ്യുന്നതു്. മൈസൂർ, കൂർഗ്ഗ്, നീലഗിരി, തിരുവിതാംകൂർ, കൊച്ചി എന്നീ സ്ഥലങ്ങ ളിൽ കാപ്പി കൃഷിചെയ്തുവരുന്നു.

ഇതരാവശ്യങ്ങൾക്കു കൃഷിചെയ്യുന്ന സാധനങ്ങൾ നാരുചെടികൾ, എണ്ണക്കുരുക്കൾ, നീലം, കറപ്പു, പുക യില, സിൻകോണ, പട്ടു, അരക്കു എന്നിവയാകുന്നു.

നാരുചെടികളിൽ പ്രധാനമായവ പരുത്തി, ബോംബെഹെംപ്, ചണ എന്നിവയാകുന്നു.

പരുത്തിക്കുപററിയതു ഒരുതരം കറുത്ത മണ്ണാകുന്നു. ഈ മണ്ണു ഗുജറാത്ത്, കത്തിയവാർ, മദ്ധ്യപ്രദേശങ്ങൾ, ബിറാർ, പീഠഭൂമി, കോയമ്പത്തൂർ, തിരുനൽവേലി എ ന്നീ സ്ഥലങ്ങളിൽ കണ്ടുവരുന്നു. അതുകൊണ്ടു ഈ സ്ഥല ങ്ങളിലാണ് പരുത്തി കൃഷിചെയ്തുവരുന്നതു്.

നനഞ്ഞ മണ്ണിലാണ് ചണ കൃഷിചെയ്യുന്നതു്. ഗംഗാ, ബ്രഹ്മപുത്രാ എന്നീ നദികളുടെ തടങ്ങൾ, ആ സ്സാംതാഴ്വര എന്നിവിടങ്ങളിൽ ചണ വളരുന്നു.

ചണയിൽനിന്നു ലഭിക്കുന്ന നാരിനേക്കാൾ വളരെ ബലമേറിയ നാരാണ് ബോംബെഹെംപിൽനിന്നു ലഭി ക്കുന്നതു്.



പരുത്തികൃഷി—പഞ്ഞി പറിച്ചെടുക്കുന്നത്.




ആറുതരത്തിലുള്ള എണ്ണക്കുരുക്കളുണ്ടു്. നിലക്കടല, എള്ളു്, പരുത്തിക്കുരു, ആവണക്ക എന്നിവനോക്കുക. ഇവ ഇന്ത്യയിൽ എല്ലായിടത്തും കൃഷി ചെയ്തുവരുന്നു. ഫലപുഷ്ടിയുള്ള പ്രദേശങ്ങളിൽ എണ്ണക്കുരുക്കൾ രണ്ടാം വിളയാണു്. എണ്ണക്കുരുക്കൾ കയററുമതികളിൽ പ്രധാനമായ ഒരു സാധനമാണു്.

പാട്നക്കടുത്തു ഗംഗാതടത്തിൽ ഐക്യസംസ്ഥാനം, പഞ്ചാബു, മദ്രാസു എന്നിവിടങ്ങളിൽ നീലംകൃഷി ചെയ്തുവരുന്നു.

മാൾവാ, ഐക്യസംസ്ഥാനം രാജപുത്രസ്ഥാനം എന്നിവിടങ്ങളിലാണു് കറപ്പു് കൃഷിചെയ്യുന്നതു്.



നിലക്കടല ചാക്കുകളിൽ നിറച്ചു കയററിവെച്ചിരിക്കുന്നതു്.

ഐക്യസംസ്ഥാനം, ബങ്കാൾ, മദ്രാസു എന്നിവിടങ്ങളിൽ പുകയില കൃഷിചെയ്യുന്നു.

നീലഗിരി, മൈസൂർ, തിരുവിതാംകൂർ, ഡാർജിലിങ്ങ് എന്നിവിടങ്ങളിലെ മലകളിൽ· സിൻകോണ കൃഷിചെയ്യുന്നു. ഇതിൻെറ തൊലിയിൽനിന്നാണു ക്വിനൈൻ ഉണ്ടാക്കുന്നതു്.

പഞ്ചാബിലും കാശ്മീരത്തിലും പട്ടുപ്പുഴക്കളെ വളത്തുന്നു. അതുകൊണ്ടു അവിടങ്ങളിൽനിന്നു പട്ടു കിട്ടുന്നു. ആസ്സാമിൽനിന്നു തസ്സർപട്ടു കിട്ടുന്നു.

ഒറീസ്സ, ബങ്കാൾ, ആസ്സാം എന്നിവിടങ്ങളിൽനിന്നു ലാക്കു് (കോലരക്കു്) എന്നൊരു സാധനം ലഭിക്കുന്നു. അതിൽനിന്നു ഒരുതരം ചായവും എടുക്കാം.

2. കാടുകൾ.

ഇന്ത്യയിൽ കാടുകൾ പ്രധാനമായി കണ്ടുവരുന്നതു പശ്ചിമഘട്ടങ്ങളിലും, ഹിമാലയത്തിലും, ആസ്സാമിലുമാകുന്നു. ഗംഗാ മുഃക്കാൺതുരുത്തിലുള്ള സണ്ടർബൻസിലും (സുന്ദരവനങ്ങളിലും) കാടുകളുണ്ട്. കല്ക്കത്തായിലേക്കു വിറകു കിട്ടുന്നതു് അവിടെനിന്നാണ്.

ഈ കാടുകളിൽ നാനാതരത്തിലുള്ള വൃക്ഷങ്ങളുണ്ട്.

തേക്കാണ് വൃക്ഷരാജൻ. മഴ അധികമുള്ള സ്ഥലത്താണ് അതു വളരുന്നതു്. പശ്ചിമഘട്ടങ്ങളിലും ആസ്സാമിലും തേക്കു സുലഭമാണ്. ഹിമാലയത്തിൽ തേക്കിനു തണുപ്പധികമാണ്.

സാലാണു മറെറാരുവൃക്ഷം. അതിനു തേക്കിനെപ്പോലെ മഴ ആവശ്യമില്ല. ഹിമാലയത്തിൻെറ പൂർവ്വഭാഗം, മദ്ധ്യേന്ത്യ, പൂർവ്വഘട്ടം എന്നിവിടങ്ങളിൽ ആ വൃക്ഷം സുലഭമത്രെ.

ഹിമാലയത്തിലെ മറെറാരുവൃക്ഷമാണ് ദേവതാരം.

നീലഗിരിയിലും ഹിമാലയത്തിലും പീഞ്ഞമരങ്ങൾ വളരുന്നു.

മൈസൂരിൽ ചന്ദനമരവും, പശ്ചിമഘട്ടത്തിൽ വീട്ടിയും സുലഭമാണ്. മുള തെക്കെഇന്ത്യയിൽ എവിടെയും കാണാം.

ഇന്ത്യയിലെ പനമരങ്ങൾ പ്രസിദ്ധപ്പെട്ടവയാണ്. കടൽത്തീരത്തു തെങ്ങു സുലഭമായി വളരുന്നു.

കരിമ്പനയും, കുടപ്പനയും തെക്കെഇന്ത്യയിൽ എവിടേയും ഉണ്ട്. ഈന്തപ്പന സിണ്ടിലാണ് അധികംകാണുന്ന

ത്ത്. കഴങ്ങ് പശ്ചിമതീരത്തും ബങ്കാളത്തിലും വളരുന്നു. മലബാറിലും ആസ്സാമിലും റബ്ബർ കൃഷിചെയ്യുന്നു.

കാടുകളെ സംരക്ഷിക്കുന്നതിൽ ഗവമ്മേണ്ടു പ്രത്യേകം മനസ്സിരുത്തുന്നു. ജനങ്ങളുടെ ഇഷ്ടംപോലെ കാടുകളിൽ കയറി മരം വെട്ടിയെടുപ്പാൻ പാടില്ല. വിലപിടിച്ച മരങ്ങളെ സക്കാരിൽനിന്നുതന്നെ വെട്ടിയെടുത്തു വില്ക്കുന്നു. വിറകിനും മററുമുള്ള മരങ്ങൾ വെട്ടുന്നതിനും സക്കാരിൻെറ അനുവാദം വേണം.

## അദ്ധ്യായം 8.

### മൃഗങ്ങൾ.

ഇന്ത്യയിൽ നാനാതരത്തിലുള്ള കാട്ടുമൃഗങ്ങളുണ്ട്. മനുഷ്യൻെറ ഉപദ്രവമില്ലാതെ സ്വൈരമായി വസിക്കാവുന്ന സ്ഥലങ്ങളിലാണ് അവയെ അധികമായി കാണുന്നത്. കാശ്മീരംമുതൽ ബ്രഹ്മപുത്രയുടെ താഴ്വരവരെ നീണ്ടു കിടക്കുന്ന ഹിമാലയൻ താഴ്വരയ്ക്കു തരൈയെന്നാണു പേർ. അവിടേയും, പൂവ്വപശ്ചിമഘട്ടങ്ങളിലും, മദ്ധ്യേന്ത്യാ, മദ്ധ്യസംസ്ഥാനം എന്നിവിടങ്ങളിലും അവ സുലഭമാണ്.

കാട്ടുമൃഗങ്ങളെത്തന്നെ മാംസഭുക്കുകളെന്നും, സസ്യഭുക്കുകളെന്നും രണ്ടായി തിരിക്കാം.

മാംസഭുക്കുകളിൽ പ്രധാനമായവ സിംഹം, പുലി, പുള്ളിപ്പുലി, ചീററ, ചെന്നായ, കാട്ടുനായ്ക്കൾ, കാട്ടുപൂച്ചകൾ എന്നിവയാണ്.

സിംഹത്തിനെ ഗുജറററിലും; പുലിയെ രാജ്യമാസകലവും; പുള്ളിപ്പുലി, ചീററ എന്നിവയെ എവിടേയും; ചെന്നായ്ക്കൾ, കാട്ടുപൂച്ചകൾ എന്നിവയേയും എല്ലായിടത്തും, കാട്ടുനായ്ക്കളെ നീലഗിരിയിലും കണ്ടുവരുന്നു.

ഹിമാലയൻ താഴ്‌വര, ബ്രഹ്മപുത്രാ തടം, തിരുവിതാംകൂർ, മൈസൂർ എന്നിവിടങ്ങളിൽ ആനകൾ സുലഭമാണ്. കാട്ടുപോത്തിനെ തെക്കെ ഇന്ത്യയിൽ എവിടേയും കാണാം. മാൻ സുലഭമാണ്. കഴുതകളെ കച്ചിലും, സിണ്ടിലും കണ്ടുവരുന്നു. കണ്ടാമൃഗത്തെ ആസ്സാമിലും വടക്കൻ ബങ്കാളത്തിലും കാണാം. മുള്ളൻപന്നി, കുരങ്ങൻ, മുയൽ എന്നിവ എവിടേയുമുണ്ട്.

നാനാവർഗ്ഗത്തിലുള്ള മാടുകൾ, കോലാടു, ചെമ്മരിയാടു, കുതിര, കഴുത എന്നിവയാണു വീട്ടുമൃഗങ്ങളിൽ പ്രധാനമായവ. കത്തിയവാറിലേയും രാജപുത്രസ്ഥാനത്തിലേയും ഒട്ടകങ്ങൾ പ്രസിദ്ധമായവയത്രെ.

പരുന്തു, കഴുകൻ, പുള്ള് എന്നിവയാണ് മാംസഭുക്കുകളായ പ്രധാന പക്ഷികൾ. കാട്ടുതാറാവു, പ്രാവു, പാത്ത, കാട്ടുകോഴി, മൈന, തത്ത, കൊക്കു, മയിൽ എന്നിവയാണ് സാധാരണ പക്ഷികൾ.

ഇന്ത്യയിൽ ഇഴജന്തുക്കൾ സുലഭമാണ്. ചീങ്കണ്ണി, മുതല, മലമ്പാമ്പുകൾ, സപ്പങ്ങൾ എന്നിവ നോക്കുക.

മത്സ്യം എവിടേയും സുലഭമാണ്.

ലോകത്തിൽ കാണുന്ന ജീവികളെ 6 പ്രത്യേക ഇനങ്ങളാക്കി തിരിച്ചിരിക്കുന്നു. ഒരു പ്രത്യേകസ്ഥലത്തു കാ

ണുന്ന ജീവികൾ അവിടത്തെ കാലാവസ്ഥയുടെ സ്വഭാവ ത്തെ ആശ്രയിച്ചിരിക്കും. യൂറേഷ്യൻ, ഒറിയൻററൽ, ഇ ത്തിയോപ്പിയൻ, ഓസ്ത്രേലിയൻ, വടക്കെഅമേരിക്കൻ, തെക്കെഅമേരിക്കൻ എന്നിവയാണു ഈ 6 ഇനങ്ങൾ. ഇന്ത്യയിൽ കാണുന്ന ജീവികൾ ഒറിയൻററൽ വിഭാഗ ത്തിലുൾപ്പെട്ടവയാണ്. ഇന്ത്യയിൽത്തന്നെ കാലാവസ്ഥ യിലെ വ്യത്യാസമനുസരിച്ചു ജീവികളെ ഓരോ പ്രത്യേക സ്ഥലത്തും മാറിക്കാണുന്നു.

---

# അദ്ധ്യായം 9.

## സ്വാഭാവിക വിഭാഗങ്ങൾ.

സ്വാഭാവിക സ്ഥിതിയനുസരിച്ചു ഇന്ത്യയെ 5 പ്ര ത്യേകവിഭാഗങ്ങളാക്കാം. അവ ഹിമാലയൻ വിഭാഗം, ഗംഗാമൈതാനം, ദക്ഷിണോന്നതതടം, പൂർവ്വപശ്ചിമതീ രം, വടക്കുപടിഞ്ഞാറൻ ഇന്ത്യ എന്നിവയാകുന്നു.

1. ഹിമാലയൻ വിഭാഗം. ഈ വിഭാഗത്തെത്തന്നെ ഹിമാലയം, ബഹിരിമാലയം, പശ്ചിമശാഖ, പൂർവ്വശാഖ എന്നിങ്ങിനെ വേർതിരിയ്ക്കാം.

ഒന്നിനൊന്നു സമാനരേഖയായി കിടക്കുന്ന മൂന്നു നിരകൾ കൂടിയതാണു ഹിമാലയം. നംഗപർവ്വതത്തിൽ നിന്നു തുടങ്ങി ആസ്സാമിൻെറ വടക്കുകിഴക്കെ മൂലവരെ വാൾപോലെ വളഞ്ഞു കിടക്കുന്നതാണ് ഒരു നിര. അ തിൻെറ പടിഞ്ഞാറെ അററത്തു സിന്ധുവും കിഴക്കെ അ

ററത്തു ബ്രഹ്മപുത്രയും ഒഴുകുന്നു. അതിന്റെ തെക്കുഭാഗ
ത്താണ് രണ്ടാമത്തെ നിര. അവയുടെ നടുവിൽ പടി

ഞ്ഞാറെ അററത്താണു കാശ്മീരം. അതിന്റേയും തെക്കാ
ണു മൂന്നാമത്തെ നിര. നീപ്പാളത്തിന്റേയും ഭൂട്ടാനിന്റേ

യും തെക്കെ അതിരു അതാകുന്നു. ഹിമാലയത്തിനു ശരാശരി 19,000 അടി ഉയരം കാണും. ലോകത്തിലെ ഏററവും ഉയർന്ന ശിഖരമാണു മൌണ്ട് എവറസ്ററ്. അതിനു 29,000 അടി ഉയരമുണ്ട്. ഇന്ത്യയ്ക്കും തിബററിനും നടുവിലുള്ള ഒരു ഇരട്ടക്കോട്ടയാണു ഹിമാലയം. അതിനു 1500 നാഴിക നീളവും 150 മുതൽ 250 വരെ നാഴിക വീതിയുമുണ്ട്. അതിൻെറ ദക്ഷിണപാർശ്വത്തിൽ വലിയ കാടുകളും ഉഷ്ണമേറിയ താഴ്‌വരകളുമുണ്ട്. നടുവിലുള്ള ശിഖരങ്ങളിൽ എന്നും ഹിമം കാണാം. ഉത്തരപാർശ്വത്തിലെ ഉന്നതതടങ്ങളിൽ സസ്യങ്ങൾപോലുമില്ല.

ബഹിർമാലയൻ മലകളെ പശ്ചിമഭാഗമെന്നും, പൂർവ്വഭാഗമെന്നും വേർതിരിക്കാം. ഹിന്ദുക്കുഷും മൂന്നു ചെറിയ മലകളും ചേർന്നതാണ് പശ്ചിമഭാഗം. പൂർവ്വഭാഗത്തു കെ്വൻലൻ, കാരക്കൊറം, കൈലാസ് എന്നീ മലകൾ കിടക്കുന്നു.

ഹിമാലയത്തിൻെറ രണ്ടാം നിരകളുടെ തെക്കുഭാഗത്താണ് തരൈ. അതു കാടാണ്. അവിടെ പുലി, ആന, കണ്ടാമൃഗം, കാട്ടുപോത്ത് എന്നിവ വസിക്കുന്നു.

പശ്ചിമശാഖകളിൽ പ്രധാനമായവ സുലേമാൻ, കിർതാർ എന്നീ മലകളാണ്.

പതാകമലകൾ, നാഗമലകൾ, പൃഷെമലകൾ, അരക്കാൻ യോമ എന്നിവയാണ് പൂർവ്വശാഖകളിലെ പ്രധാന മലകൾ.

2. ഗംഗാമൈതാനം. സിന്ധു, ഗംഗാ, ബ്രഹ്മപുത്രാ എന്നീ മൂന്നു നദികളുടെ തടമാണ് ഈ മൈതാനം. ഇവിടത്തെ മണ്ണു മണൽ ചേർന്നതത്രെ. ഈ പ്രദേശം വ

ളരെ ഫലപുഷ്ടിയുള്ളതാണ്. മാത്രമല്ല, വളരെ ആഴത്തിൽ കുഴിച്ചാലും പാറ കാണുന്നില്ല. ലക്നൌ പട്ടണത്തിൽ 1,000 അടിവരെ കുഴിച്ചിട്ടും പാറയില്ലത്രെ. വളരെ പരന്നതാണ് ഈ മൈതാനം. ഇതിലെ യാതൊരു സ്ഥലവും സമുദ്രവിതാനത്തിൽ നിന്നു 700 അടിയിലധികം ഉയരത്തിലില്ല. മദ്ധ്യത്തിലുള്ള ആഗ്ര സമുദ്രനിരപ്പിൽ നിന്ന് 550 അടിമാത്രം ഉയരത്തിലാകുന്നു. ഇന്ത്യയുടെ മൂന്നിലൊരുഭാഗം സ്ഥലം ഇവിടെയാണ്. ഇവിടെ മൂന്നിൽ രണ്ടുഭാഗം ജനങ്ങളുമുണ്ട്.

3. ദക്ഷിണോന്നതതടം. ഇതുതന്നെ മദ്ധ്യേന്ത്യയിലെ ഉന്നതതടമെന്നും, ദക്ഷിണഇന്ത്യയിലെ ഉന്നതതടമെന്നും വിഭജിക്കപ്പെട്ടിരിക്കുന്നു.

മദ്ധ്യേന്ത്യയിലെ ഉന്നതതടം ഏതാണ്ട് ഒരു മുക്കോണിന്റെ ആകൃതിയിലാണ്. ഇതിന്റെ പടിഞ്ഞാറ് അരാവലിമലകളും, തെക്കു വിന്ധ്യൻ മലകളും കിടക്കുന്നു. വടക്കുഭാഗത്തു മലകളില്ല; മൈതാനത്തിലേക്കു ചാഞ്ഞുപോകുന്നു. ഈ ഉന്നതതടത്തിന്റെ പടിഞ്ഞാറെ അററമാണ് മാൾവ ഉന്നതതടം.

ദക്ഷിണഇന്ത്യയിലെ ഉന്നതതടം മദ്ധ്യേന്ത്യയിലേതിന്റെ തെക്കുഭാഗത്താണ്. ഇതും മുക്കോണാകൃതിയിലുള്ളതത്രെ. ഇതിന്റെ മൂന്നുഭാഗത്തും മലകളാണ്. പടിഞ്ഞാറെ അതിരു പശ്ചിമഘട്ടവും, കിഴക്കെ അതിരു പൂർവ്വഘട്ടവുമാകുന്നു. വടക്കുഭാഗത്തു വിന്ധ്യൻ, ശതപുരം എന്നീ മലകൾ കിടക്കുന്നു.

4. സമുദ്രതീരം. സമുദ്രതീരത്തെ പൂർവ്വപശ്ചിമതീരമെന്നു വിഭാഗിക്കാമെന്നു പറഞ്ഞുവല്ലൊ.

പശ്ചിമതീരം കാംബേ ഉൽക്കടൽ മുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്നു. ഇതിന്റെ കിഴക്കെ അതിരു പശ്ചിമഘട്ടവും പടിഞ്ഞാറെ അതിരു അറബിക്കടലുമാണ്. അതിനു ശരാശരി വീതി 40 നാഴിക മാത്രമാണ്. അതിന്റെ വടക്കുഭാഗത്തിനു കൊങ്കണമെന്നും, തെക്കുഭാഗത്തിനു മലബാറെന്നും പേർ.

കിഴക്കേതീരം ഗംഗാമുഖം മുതൽ കന്യാകുമാരിമുനമ്പുവരെ നീണ്ടുകിടക്കുന്നു. അതിന്റെ കിഴക്കെ അതിരു ബങ്കാൾ ഉൾക്കടലും പടിഞ്ഞാറെ അതിരു പൂർവ്വഘട്ടവുമാകുന്നു. അതു പശ്ചിമതീരത്തേക്കാളധികം വീതിയുള്ളതാണ്. തെക്കെ അററത്തിന്നാണ് അധികം വീതി. തീരത്തിന്നു ചോഴമണ്ഡലക്കരയെന്നാണ് പേർ. വീതികൂടിയ ഭാഗത്തിനു കരനാടകമെന്നു പറയുന്നു. ഈ തീരത്താണ് മഹാനദി, ഗോദാവരി, കൃഷ്ണാ, കാവേരി എന്നീ നദികളുടെ മുക്കോൺ തുരുത്തുകൾ.

5. വടക്കുപടിഞ്ഞാറൻ ഇന്ത്യ—സിന്ധുവിന്റെ തടമായ പഞ്ചാബ്, സിണ്ടു എന്നീ ഭാഗങ്ങളും ബലൂചിസ്ഥാനമാണ് ഈ വിഭാഗം. ഇവിടെ മഴ നന്ന കുറവാണ്. സിണ്ടിൽ ചിലേടത്തു കൊല്ലത്തിൽ 6 ഇഞ്ചു മഴ പെയ്യും. ചിലസ്ഥലത്തു 3 ഇഞ്ചു മഴയേ ഉണ്ടാകയുള്ളു. കൊച്ചിരാജ്യത്തു 125 ഇഞ്ചു മഴ പെയ്യുന്നുണ്ട്. സിണ്ടിൽ അപ്പോൾ മഴ എത്ര കുറവായിരിക്കുമെന്നു ആലോചിക്കുക. സ്വാഭാവികസ്ഥിതി ഇതാണെങ്കിലും മനുഷ്യപ്രയത്നംകൊണ്ടു ഇവിടെ കൃഷി ചെയ്യാറാക്കീട്ടുണ്ട്. പഞ്ചാബിലെ സ

ററ്ലജ് അണകരം, സിണ്ടിലെ സൃക്കരണ എന്നിവയിൽ നിന്ന വെള്ളം കൊണ്ടവന്നാണ് കൃഷികരം നടത്തുന്നത്. ബെലൂചിസ്ഥാനത്തിലേക്ക വഷ്വാഹിനിക്കാററുകരം പ്രവേശിക്കുന്നതേയില്ല. അതുകൊണ്ട മഴ ഇല്ലെന്നുതന്നെ പറയാം. ശീതകാലത്തു കഠിനമായ തണുപ്പുണ്ട്.

## അദ്ധ്യായം 10.

## തൊഴിലുകരം.

### 1. കൃഷിയും ആടുമാടുകളെ വളത്തലും.

നമ്മുടെ രാജ്യത്തെ ജനങ്ങരം എന്തെല്ലാം തൊഴിലുകരം എടുത്താണ് ഉപജീവനം കഴിക്കുന്നതു് എന്നറിയുന്നതു് രസാവഹമാണ്.

ജനങ്ങളുടെ പ്രധാന തൊഴിൽ കൃഷിയാകുന്നു. നിലം കൃഷിചെയ്യും, ആടുമാടുകളെ വളത്തിയും, കാടുകളിൽ പണിഎടുത്തുമാണ് ഇന്ത്യയിൽ 100ക്ക് 66 ആളുകളും ഉപജീവനം കഴിക്കുന്നതു്.

സുലഭമായ മഴയുണ്ടെങ്കിൽതന്നെയും കാടുകളിൽ കൃഷിപ്പണി എളുപ്പമല്ല. കുന്നുകളുടെ പാർശ്വങ്ങളിൽ പാറകരം സുലഭമാണ്. മണ്ണു വളരെകുറവുമായിരിക്കും. അവിടെ കൃഷിചെയ്യാൻ എളുപ്പമല്ല. എങ്കിലും തടിവെട്ടാൻ പ്രയാസമില്ലല്ലൊ. പശ്ചിമഘട്ടങ്ങളിലും ആസ്സാമിലും തേക്കു സുലഭമാണ്. മലബാറിൽ ഈ തടി അറുത്തു കപ്പലുകളിൽ കയററിഅയക്കുന്നു. പൂവ്വഘട്ടങ്ങരം, മദ്ധ്യേന്താ, ഹിമാലയ

ത്തിന്റെ കിഴക്കുഭാഗം എന്നിവിടങ്ങളിൽ സാൽമരം കണ്ടുവരുന്നു. പശ്ചിമഘട്ടങ്ങളിലെ മററു വൃക്ഷങ്ങളാണ് വീട്ടിയും കരിമരവും. മുള എവിടേയുമുണ്ട്. കാട്ടുകളിലെ മുളയിൽനിന്നു കടലാസ്സുണ്ടാക്കിവരുന്നു. ചായയും, കാപ്പിയും മലകളിൽ കൃഷിചെയ്യുന്നു. ആസ്സാമാണ് ചായക്കൃഷിക്കു പററിയ സ്ഥലം. പഞ്ചാബ്, ഡാർജിലിങ്ങ്, നീലഗിരി, തിരുവിതാംകൂർ എന്നിവിടങ്ങളിലും ചായ കൃഷി ചെയ്തുവരുന്നു. മൈസൂർ, നീലഗിരി, കൂർഗ്ഗ്, തിരുവിതാംകൂർ എന്നിവിടങ്ങളിലാണു കാപ്പിക്കൃഷി നടക്കുന്നത്. നീലഗിരിയിലും ഡാർജിലിങ്ങിലും സിങ്കോണ കൃഷിചെയ്യുന്നു.

ഗംഗാതടമാണ് ഇന്ത്യയിലെ ഏററവും ഫലവത്തായ സ്ഥലം. അവിടെ നെല്ലു, കരിമ്പു, എണ്ണക്കുരുക്കൾ. ഗോതമ്പ്, യവം, പരുത്തി, ചണ എന്നിവ കൃഷിചെയ്യുന്നു. ബങ്കാളത്തിലും ബീഹാരത്തിലും നെല്ലാണ് പ്രധാന വിള. ചണ ബങ്കാൾ, ബീഹാർ, ആസ്സാം എന്നിവിടങ്ങളിൽ സുലഭമായി കൃഷിചെയ്യുന്നു. ഈ ചണയിൽ പകുതി ഭാഗം അന്യരാജ്യങ്ങളിലേക്കു കയററി അയയ്ക്കുന്നു. ബാക്കിയുള്ള പകുതിഭാഗം കൽക്കത്തയിൽ വ്യവസായത്തിനുപകരിക്കുന്നു. ഐക്യസംസ്ഥാനങ്ങളിൽ എണ്ണക്കുരുകൾ, സുഗന്ധദ്രവ്യങ്ങൾ, കരിമ്പു എന്നിവ കൃഷിചെയ്യുന്നു. ഇന്ത്യയിലെ കരിമ്പിൽ പകുതിഭാഗവും ഇവിടെയാണ് കൃഷിചെയ്യുന്നതു്. തണുപ്പുകാലത്തു യവവും, ഗോതമ്പും കൃഷിചെയ്യുന്നു. പഞ്ചാബിൽ എണ്ണക്കുരുക്കൾ, ധാന്യങ്ങൾ,

കരിമ്പ്, പരുത്തി എന്നിവയാണ് പ്രധാനവിളവുകൾ. അവിടെ യവവും ഗോതമ്പും സുലഭമാണ്. ഗുജറാററിലും സിണ്ടിലും പരുത്തി, ഗോതമ്പ്, യവം എന്നിവ കൃഷി ചെയ്യുന്നു.

പരുത്തി, ചോളം, ഗോതമ്പ്, യവം എന്നിവയാണു പീഠഭൂമിയിലെ പ്രധാന വിളവുകൾ.

നെല്ല്, കരിമ്പ്, നാളികേരം, കുരുമുളക് എന്നിവയാണു പശ്ചിമതീരത്തെ പ്രധാന വിളവുകൾ. നെല്ലും കരിമ്പും പൂർവതീരത്തും കൃഷിചെയ്യുന്നു. എണ്ണക്കുരുക്കൾ, മുതിര മുതലായവയും പൂർവ്വതീരത്തു വിളയുന്നു.

കൃഷിക്കു മൃഗങ്ങൾ കൂടാതെ കഴികയില്ലല്ലോ. മാടുകളും, കഴുതകളും ഇന്ത്യയിൽ എവിടേയും സുലഭമാണ്. വടക്കുപടിഞ്ഞാറൻ ഭാഗത്ത് ഒട്ടകങ്ങളുമുണ്ട്. മാടുകൾ ഉഴവാൻ ഉപയോഗപ്പെടുന്നു. കഴുതകളും, ഒട്ടകങ്ങളും ഭാരം ചുമക്കുന്നവയാണ്. എരുമപ്പാലിൽനിന്നും പശുവിൻ പാലിൽനിന്നും നൈ ഉണ്ടാക്കിവരുന്നു. കോലാടുകളുടെ പാൽ ജനങ്ങൾ കുടിക്കുകയും അവയുടെ മാംസം തിന്നുകയും ചെയ്യുന്നു. കോഴികൾ എവിടേയുമുണ്ട്. പോക്കുമാംസം തിന്നുന്നവരും ഇവിടെ ഉണ്ട്. മദ്രാസ്, ബങ്കാൾ, ഐക്യസംസ്ഥാനം, പഞ്ചാബ് എന്നിവിടങ്ങളിലാണ് ആടുമാടുകളെ സുലഭമായി കാണുന്നതു്. 810കോടി ഉറുപ്പിക വിലയ്ക്കുള്ള ഗവ്യങ്ങളും; 270കോടി ഉറുപ്പിക വിലയ്ക്കുള്ള വളവും ഒരു കൊല്ലത്തിൽ ഇന്ത്യയിലെ മാടുകളിൽനിന്നു ലഭിക്കുന്നു. ഇവിടെ 20കോടി മാടുകളുണ്ട്. 15കോ

ടി മാടുകൾ ബ്രിട്ടീഷിന്ത്യയിലും 5കോടി മാടുകൾ നാട്ടുരാജ്യങ്ങളിലുമാണ്. അമേരിക്കയിലെ ഐക്യനാടുകൾക്കു ഇന്ത്യയുടെ 1⅔ ഇരട്ടി വലിപ്പമുണ്ട്. എന്നാൽ അവിടെ ആകെ 7കോടി മാടുകൾ മാത്രമേ ഉള്ളു.

2. നായാട്ടും മീൻപിടിത്തവും.

മനുഷ്യൻ ദിനംപ്രതി എന്ന മട്ടിൽ പരിഷ്കരിച്ചു വരികയാണല്ലൊ. ആദിമകാലത്തു മനുഷ്യൻ ആഹാരം സമ്പാദിച്ചിരുന്നതു കാട്ടുമൃഗങ്ങളെ നായാടിയായിരുന്നു. ഇന്ത്യയിലെ രാജാക്കന്മാർ സമത്ഥന്മാരായ നായാട്ടുകാരായിരുന്നു. അവർ കാട്ടുമൃഗങ്ങളെ നായാടിയിരുന്നതു ആഹാരസമ്പാദനത്തിനായിരുന്നില്ല. അവക്കതൊരു വിനോദമായിരുന്നു. ഇന്നും നായാട്ടുകാർ ഇല്ലെന്നു പറവാൻ തരമില്ല. പക്ഷെ, നായാട്ട് ഇന്നു ആഹാരസമ്പാദനത്തിന്നല്ല. നീലഗിരിമലയിലും മററും താമസിക്കുന്ന കാടന്മാർ ഇന്നും നായാട്ടു ഉപജീവനസമ്പാദനമാൎഗ്ഗമായി കരുതുന്നു.

മീൻപിടിത്തത്തിന്റെ കഥ അതല്ല. .അതു ഇന്നും ഒരു ഉപജീവനമാൎഗ്ഗമാണ്.

ഇന്ത്യയിലെ കുളങ്ങളിലും നദികളിലും മത്സ്യം സുലഭമാണ്. തീരപ്രദേശത്തുള്ള സമുദ്രവും നന്ന ആഴം കുറഞ്ഞിരിക്കുന്നു. അതുകൊണ്ടു മത്സ്യം അവിടേയും ധാരാളമുണ്ട്. എന്നാൽ ഇന്ത്യയിലെ മീൻപിടിത്തം പരിഷ്കൃതരീതിയിലല്ല. യൂറോപ്പ്, വടക്കെഅമേരിക്ക, ജാപ്പാൻ എന്നിവിടങ്ങളിൽ പരിഷ്കൃതരീതിയിലുള്ള മീൻപിടിത്തം നടന്നുവരുന്നു. ബങ്കാളത്തിൽ മത്സ്യം പിടിക്കാവുന്നതു ക

റച്ചസ്ഥലത്തുനിന്നൊന്നുമല്ല. മദ്രാസ സംസ്ഥാനത്തിലും മീൻപിടിത്തം നടന്നുവരുന്നു. പാക്ക് കടലിടുക്കു, മന്നാർ ഉൾക്കടൽ എന്നിവിടങ്ങളിൽനിന്നു മുത്തു ചിപ്പികൾ മുങ്ങിയെടുത്തുവരുന്നു. പശ്ചിമതീരത്തുള്ള കച്ച് ഉൾക്കടലിൽനിന്നും മുത്തുചിപ്പികൾ ലഭിക്കുന്നുണ്ടു. പാൾക്ക് കടലിടുക്കിൽനിന്നു ശംഖും ലഭിക്കുന്നു. ഡാക്കയിൽ ശംഖുകളിൽനിന്നു വളകളുണ്ടാക്കുന്ന വ്യവസായം നടന്നുവരുന്നു.

### 3. ഖനനം.

ഇന്ത്യയിലെ ധാതുദ്രവ്യസമ്പത്തിനെപ്പററി ശരിയായ ഒരു ജ്ഞാനം ഉണ്ടായിരിക്കേണ്ടതു ആവശ്യമാണ്. 1936-ൽ ഇന്ത്യയിൽനിന്നു ഒരു കോടി തൊണ്ണൂററഞ്ചുലക്ഷം പവൻ വിലയ്ക്കുള്ള ധാതുക്കൾ ഖനനം ചെയ്യുകയുണ്ടായി. 3,85,00 ജനങ്ങൾ 1936 ൽ ഈ തൊഴിലിൽ ഏപ്പെട്ടിരുന്നുവത്രെ.

കൽക്കരിയും, മണ്ണെണ്ണയുമാണ് പ്രധാനധാതുക്കൾ. ബ്രിട്ടീഷുസാമ്രാജ്യത്തിലെ രാജ്യങ്ങളിൽവെച്ചുകൽക്കരിയെ സംബന്ധിച്ചേടത്തോളം രണ്ടാംസ്ഥാനം അഹിക്കുന്നതു ഇന്ത്യയാകുന്നു. ലോകത്തിലെ രാജ്യങ്ങളിൽ ഒമ്പതാം സ്ഥാനവും ഇന്ത്യക്കുതന്നെ. 1936-ൽ ഇവിടെനിന്ന 6¼ കോടി ഉറുപ്പിക വിലക്കുള്ള കല്ക്കരി ലഭ്യമായി. ജേരിയ, റാണിഗഞ്ച്, ബൊക്കാറൊ, പെഞ്ചുവാലി, ഗിർഡി എന്നിവിടങ്ങളിൽ നിന്നാണ് കൽക്കരി കുഴിച്ചെടുക്കുന്നത്. 1,82,000 ആളുകൾ ഈ വേലയിൽ ഏപ്പെട്ടിരിക്കുന്നു.

മണ്ണെണ്ണയാണ് ഇന്ത്യയിലെ രണ്ടാമത്തെ ധാതുവെന്നു പറഞ്ഞുവല്ലോ. ഈ ധാതുവെ സംബന്ധിച്ചേടത്തോളം നമ്മുടെ രാജ്യം ലോകത്തിലെ രാജ്യങ്ങളിൽ 13_ാം സ്ഥാനത്താണ് നില്ക്കുന്നതു്. 100_ൽ 0·64 ഭാഗം മണ്ണെണ്ണ മാത്രമേ ഇവിടെനിന്നു ലഭിക്കുന്നുള്ളു. ആസ്സാം, പഞ്ചാബിലെ അറോക്ക എന്നിവിടങ്ങളിൽനിന്നാണ് മണ്ണെണ്ണ എടുക്കുന്നതു്. ബർമ്മയിൽനിന്നും വളരെ എണ്ണ കിട്ടുന്നുണ്ട്.

മൈസൂരിലെ കോലാർ ഖനികളിൽനിന്നാണ് ഇന്ത്യയിലെ സ്വർണ്ണത്തിൽ $99\frac{1}{2}$ ശതമാനവും കിട്ടുന്നതു്. മാൻ

ബം, ഐക്യസംസ്ഥാനം, പഞ്ചാബ് എന്നിവിടങ്ങളിൽ നിന്നും സ്വർണ്ണം കിട്ടുന്നുണ്ട്. കോലാറിലെ ഖനികളിൽ പ്രധാനമായവ ചാമ്പിയൻറീഫ്, ഊർഗംഖനി എന്നിവയാണ്. ഇവിടെ ഖനിക്കു 8000 അടി താഴ്ചയുണ്ടത്രെ. ഇവിടത്തെ ഖനികളിൽ 23,000 ആളുകൾ പണി എടുക്കുന്നുണ്ട്. ഇവരിൽ 14,600 ആളുകൾ നിലത്തിനുതാഴെയാണ് പണി എടുക്കുന്നതു്. 3 കോടി 6 ലക്ഷം ഉറുപ്പിക വിലയ്ക്കുള്ള സ്വർണ്ണം കോലാറിൽനിന്നു ലഭിക്കുന്നു. കോലാറിൽനിന്നു വെള്ളിയും എടുക്കുന്നു. 1936_ൽ ഇവിടെനിന്നു കിട്ടിയ വെള്ളിയുടെ വില 34,000 ഉറുപ്പികയായിരുന്നു.

ബ്രിട്ടീഷ് സാമ്രാജ്യത്തിലെ രാജ്യങ്ങളിൽ ഇരിമ്പിനെ സംബന്ധിച്ച രണ്ടാംസ്ഥാനം അർഹിക്കുന്നതു ഇന്ത്യയാകുന്നു. ലോകരാജ്യങ്ങളിൽ ഇന്ത്യയുടെ സ്ഥാനം 9_ാമത്തേതാകുന്നു. 1936_ൽ 40 ലക്ഷം ഉറുപ്പിക വിലയ്ക്കുള്ള ഇരിമ്പു ഇവിടെ കിട്ടുകയുണ്ടായി. സിർബ്ബും, ബീഹാർ, കിയോഞ്ചർ, മയൂരഭഞ്ച് എന്നിവിടങ്ങളിൽനിന്നാണ് ഇരിമ്പെടുക്കുന്നതു്.

ഈയം കിട്ടുന്നതു് അധികമായും ബമ്മയിൽനിന്നാണ്. ബീഹാറിലെ ഗററസിലയിൽനിന്നു ചെമ്പു ഖനനം ചെയ്യുന്നു.

ഇന്ത്യയിലും റഷ്യയിലുമാണു മാൻഗനീസു അധികം കണ്ടുവരുന്നതു്. ഇന്ത്യയിലെ മാൻഗനിസിൽ വളരെ കുറച്ചൊരു ഭാഗം മാത്രമേ ഇവിടെ ഉപയോഗപ്പെടുന്നുള്ളു.



ഒരു മാംഗനീസ്സ ഖനി.

ബ്രിട്ടൻ, ഐക്യനാടുകൾ, ജപ്പാൻ, ഫ്രാൻസ്, ബൽജിയം എന്നിവിടങ്ങളിലേക്ക മാൻഗനീസ് കയററി അയക്കുന്നു. മദ്ധ്യസംസ്ഥാനത്തിലെ ബാലഗററ, നാഗപുരം, ബന്തറ എന്നീ ജില്ലകളിൽ നിന്നും പാഞ്ചുമഹാൾസിൽ നിന്നുമാണു ഈ ധാതു എടുക്കുന്നതു്. വിശാഖപട്ടണം തുറമുഖം നന്നായപ്പോൾ മാൻഗനീസ് കയററി അയപ്പാൻ പൂർവ്വാധികമായ സൌകര്യമുണ്ടായി.

മൈക്കയാണു മറെറാരു ധാതു. ഒന്നാംതരം മൈക്ക അധികമായുണ്ടാകുന്നതു ഇവിടെയാണു്. വിദ്യച്ഛക്തി സംബന്ധമായ വ്യായസായങ്ങൾക്ക ഇതു അത്യാവശ്യമത്രെ. 1936_ൽ 92 ലക്ഷം ഉറപ്പിക വിലയ്ക്കുള്ള മൈക്ക ഖനനം ചെയ്തു. ഈ സാധനം ബ്രിട്ടനിലേക്കും ഐക്യനാടുകളിലേക്കും കയററി അയക്കുകയാണു ചെയ്യുന്നതു്.

ഇൽമിനെററ മറെറാരു ധാതുവാണ്. തിരുവിതാംക്കൂറിലാണ് ഇതു അധികം കാണുന്നതു്.

കൽച്ചുണ്ണാമ്പും ധാരാളം ഖനനം ചെയ്യുന്നു. പന്നയിൽ നിന്നാണു വൈരം കിട്ടുന്നതു്. ഇന്ത്യയിൽ കുഴിച്ചെടുക്കുന്ന മററ ധാതുക്കൾ ആൻററിമണി, ക്രോമൈററ, ഉപ്പ്, സോഡ, ഗ്രാഫൈററ, ജിപ്സം എന്നിവയാകുന്നു.

## അദ്ധ്യായം 11.

### വ്യവസായങ്ങൾ.

ഏററവും പരിഷ്കൃതരായ ജനങ്ങളുടെ പ്രധാന തൊഴിലുകളിൽ ഒന്നാണു വ്യവസായം. ഇതിലും ഇന്ത്യ പിന്നണിയിലല്ല. ഇന്ത്യയിലെ വ്യവസായങ്ങളെ കുടിൽവ്യവസായമെന്നും, യന്ത്രശാലാ വ്യവസായമെന്നും രണ്ടായി ഭാഗിക്കാം. ഒരു പ്രത്യേകതരത്തിലുള്ള വ്യവസായംതന്നെ കുടിൽവ്യവസായമായും, യന്ത്രശാലാവ്യവസായമായും, നടപ്പാൻ വിരോധമില്ല. യന്ത്രശാലാവ്യവസായം വമ്പിച്ചതോതിലായിരിക്കുമെന്നു വ്യത്യാസമുണ്ട്.

കുടിൽ വ്യവസായങ്ങളിൽ പ്രധാനമായവ നൂൽനൂല്ക്കൽ, തുണിനെയ്ത്തു, ചകരിപിരിയ്ക്കൽ, ബീഡി ഉണ്ടാക്കൽ എന്നിവയാകുന്നു.

പരുത്തി നൂൽകൊണ്ടു തുണി നെയ്യുകയാണു് ഇന്ത്യയിലെ ജനങ്ങളുടെ രണ്ടാമത്തെ പ്രധാന തൊഴിൽ. ഒന്നാമത്തേതു കൃഷിയാണെന്നു പറഞ്ഞിട്ടുണ്ടല്ലൊ. പണ്ടുകാല

ത്തു് ഇന്ത്യയിൽനിന്നു തുണി യൂറോപ്പിലേക്കു കയററി അയച്ചിരുന്നു. കാലിക്കോ എന്നു പേരായ തുണിയിൽനിന്നാണു കാലിക്കററ് എന്ന പേർതന്നെ ലഭ്യമായതു്. ഇന്നു് ഇന്ത്യയിലെ ജനങ്ങളിൽ അധികഭാഗവും യന്ത്രശാലകളിലെ വസ്ത്രമാണു ഉടുക്കുന്നതു്. അതുകൊണ്ടു കുടിൽവ്യവസായത്താലുണ്ടാകുന്ന തുണി ഒന്നുകിൽ നന്ന പരുപരുത്തതും അല്ലെങ്കിൽ പ്രത്യേകതരത്തിലുള്ളതും ആയിരിക്കും. പ്രത്യേകതരത്തിലുള്ള തുണികളിൽ പ്രധാനമായവ ബോംബെയിലെ സാരി, തലപ്പാവു തുണി എന്നിവയും; ആർണി, കടപ്പ, മധുര, ഡാക്ക എന്നിവിടങ്ങളിലെ മസ്ലിനുമാകുന്നു.

പരുത്തിത്തുണി വ്യവസായം പൂർവ്വാധികം വർദ്ധിപ്പിക്കുവാനാണു് ഭാരതമഹാജനസഭക്കാർ ഉദ്യമിക്കുന്നതു്. മഹാത്മാ ഗാന്ധിയുടെ തക്ലിക്കും ചക്രയ്ക്കും നാട്ടിലെങ്ങും പ്രചാരം സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നു.

കുടിൽവ്യവസായങ്ങളിൽ രണ്ടാം സ്ഥാനത്തിരിക്കുന്നതു പട്ടുതുണി നെയ്ത്താകുന്നു. മേത്തരമായ പട്ടുവസ്ത്രങ്ങൾ ബങ്കാളത്തിലും രണ്ടാംതരം വസ്ത്രങ്ങൾ ആസ്സാമിലും ഉണ്ടാക്കിവരുന്നു.

ഇന്ത്യയെപ്പോലെയുള്ള ഒരു ഉഷ്ണരാജ്യത്തു രോമവസ്ത്രങ്ങൾ വളരെ ആവശ്യമില്ല. എന്നാലും ഉത്തരേന്ത്യയിൽ തണുപ്പുകാലങ്ങളിൽ വളരെ അധികം തണുപ്പുള്ളതാകയാൽ രോമവസ്ത്രങ്ങൾ ആവശ്യമായിരിക്കും. ഏററവും നല്ല രോമം കിട്ടുന്നതു ഹിമാലയൻ പാർശ്വങ്ങളിലാ

ണ്. കാശ്മീരത്തിലും പഞ്ചാബിലുമാണ് രോമ വ്യവസായം നടക്കുന്നത്. അമൃതസരസ്സ്, ലാഹൂർ, മുൾട്ടാൻ, ശ്രീനഗരം എന്നിവിടങ്ങളിലെ സാൽവകളും പരവതാനികളും പ്രസിദ്ധമത്രെ.

ഇന്ത്യയിലെ കൊത്തുപണി പ്രസിദ്ധമാണ്. കരിമരം, ആനക്കൊമ്പ്, ചന്ദനം, കൊമ്പ്, മുള എന്നിവകളിലുള്ള കൊത്തുപണികൾ ഇന്ത്യയിൽ ചെയ്തുവരുന്നു.

ലോഹപ്പണിയും പ്രസിദ്ധമാണ്. മധുര, കാശി എന്നിവിടങ്ങളിലെ ചെമ്പുപാത്രങ്ങളും പിച്ചളപ്പാത്രങ്ങളും എവിടേയും കാണാം.

ഇനി പറയേണ്ടതു ചകിരി പിരിയ്ക്കലിനെപ്പററിയാണ്. ഈ വ്യവസായം പ്രധാനമായി നടക്കുന്നതു കൊച്ചിയിലും തിരുവിതാംകൂറിലുമാണ്. തിരുവിതാംകൂറിൽ ഈ വ്യവസായം കൊച്ചിയിലേക്കാളധികം പരിഷ്കരിച്ചിരിക്കുന്നു. അവിടെ ആലപ്പുഴയാണ് പ്രധാനമായ വ്യവസായകേന്ദ്രം.

പുകയിലകൃഷി നടക്കുന്ന സ്ഥലങ്ങളിലാണല്ലൊ സിഗററും ബീഡിയും ഉണ്ടാക്കുവാൻ എളുപ്പം. ബ്രിട്ടീഷിന്ത്യയിൽ പുകയില കൃഷിചെയ്യുന്നതു മദ്രാസ്സിലെ ഗോദാവരി മുക്കോൺതുരുത്തു, തൃശ്ശിനാപ്പള്ളി, മധുര എന്നീ ജില്ലകൾ; ബങ്കാളത്തിലെ രങ്കപുരം; ബീഹാർ, ഒറീസ്സ ഗുജറാറ് എന്നിവിടങ്ങളിലാകുന്നു. മൈസൂരിലും ഇപ്പോൾ നല്ലതരം പുകയില കൃഷിചെയ്തുവരുന്നുണ്ട്. ബങ്ക്ളൂരിൽ സിഗററ് വ്യവസായം വമ്പിച്ച തോതിൽ നടന്നുവരു

ന്നു. തൃശ്ശിനാപ്പള്ളിയിലെ ചുരുട്ടുകൾ പ്രസിദ്ധമാണല്ലോ. ബീഡിവ്യവസായം എല്ലായിടത്തും നടന്നുവരുന്നു.

യന്ത്രശാലാ വ്യവസായങ്ങളിൽ പ്രധാനമായവ പരുത്തിവ്യവസായം, ചണവ്യവസായം, ഇരിമ്പുവ്യവസായം എന്നിവയാകുന്നു.

ഏററവും പ്രധാനമായതു പരുത്തിവ്യവസായംതന്നെ. അതു രണ്ടിനമാക്കിത്തിരിക്കാം. ഒന്നു നൂൽനൂല്ക്കലും മറേറതു നെയ്ത്തുമാകുന്നു. ബോംബെ സംസ്ഥാനമാണ് പരുത്തിവ്യവസായകേന്ദ്രം. ബോംബെ പട്ടണത്തിലാണു യന്ത്രശാലകളധികവും. അഹമ്മദുബാദ്, ഷോലാപൂരം എന്നീ സ്ഥലങ്ങളിലും യന്ത്രശാലകളുണ്ട്. ആകെ 300ൽ അധികം യന്ത്രശാലകളുണ്ടത്രെ. ഈ ശാലകളിൽ ഉണ്ടാക്കിവരുന്ന തുണി ഒരു കയററുമതിയുമാണ്. തെക്കെ ഇ



ചണവ്യവസായം—ചണം ഉണ്ടാക്കുന്നതു.

ന്ത്യയിൽ മധുരയും കോയമ്പത്തൂരുമാണ് പ്രധാന പരു ത്തിവ്യവസായകേന്ദ്രങ്ങൾ.

ലോകത്തിൽവെച്ച് ഏററവുമധികം ചണ ഉണ്ടാകു ന്നതു ഇന്ത്യയിലാകുന്നു. അതുകൊണ്ടു ഇവിടെ ചണ വ്യവ സായത്തിനു സൌകര്യമുണ്ട്. ബങ്കാളമാണ് ഈ വ്യവ സായത്തിൻെറ കേന്ദ്രം. അവിടെ 100 ചണവ്യവസായ ശാലകളുണ്ട്. അവിടെ ഉണ്ടാക്കിവരുന്ന ചാക്കുകൾ കയ ററി അയക്കപ്പെടുന്നു.

പിന്നെ പ്രധാനമായ വ്യവസായം ഇരിമ്പുവ്യവസാ യമാകുന്നു. അതിൻെറ കേന്ദ്രസ്ഥാനം ജാംഷെഡ്പൂരമാ ണ്. അതു ബീഹാറിലാകുന്നു. ജമഷഡ്ജി ടാററയാണ് അ വിടെ ആ വ്യവസായത്തിനു അടിസ്ഥാനമിട്ടതു്. അദ്ദേ ഹത്തിൻെറ സ്മാരകമായാണ് ആ പേർ നൽകിയിരിക്കു ന്നതു്. വ്യവസായശാലയ്ക്കു 2 ച: നാ: വിസ്താരമുണ്ട്.

ഐക്യസംസ്ഥാനങ്ങളിലാണ് ഇന്ത്യയിലെ കരിമ്പി ൽ അധികഭാഗവും കൃഷിചെയ്യപ്പെടുന്നതു്. അവിടെ ഇ പ്പോൾ ധാരാളം പഞ്ചസാരവ്യവസായശാലകളുണ്ട്. മൈ സൂരിലും ഒരു വലിയ വ്യവസായശാലയുണ്ട്. ഇപ്പോൾ ഇ ന്ത്യ പഞ്ചസാരയുണ്ടാക്കലിൽ ഒന്നാംസ്ഥാനമർഹിക്കുന്നു.

ഇന്ത്യയിലെ കടലാസ്സുവ്യവസായവും ശ്രുതിപ്പെട്ടത ത്രെ. കൊല്ലത്തിൽ 40,000 ടൺ കടലാസ്സ് ഇവിടെ ഉ ണ്ടാക്കിവരുന്നു. ബങ്കാളമാണ് കേന്ദ്രസ്ഥാനം.

പഞ്ചാബു, സിണ്ടു, ഐക്യസംസ്ഥാനം എന്നിവിട ങ്ങളിൽ റവമില്ലുകളുണ്ട്.

ബങ്കാളത്തിലും മദ്രാസ്സിലും നെല്ലുകുത്തുയന്ത്രങ്ങൾ പണി എടുക്കുന്നു.

കോഴിക്കോട്ടു, കല്ലായി സ്ഥലങ്ങളിൽ മരം അറുക്കുന്നതിനുള്ള വലിയ യന്ത്രശാലകളുണ്ട്.

കയറുപിരിക്കുന്ന ശാലകൾ മലബാർ തീരത്തു കാണാം.

ആസ്സാമിലും, നീലഗിരിയിലും, തിരുവിതാംകൂറിലും തേയില വ്യവസായശാലകളുണ്ട്.

മദ്രാസ്സിലേയും ബങ്കാളത്തിലേയും തോൽ വ്യവസായം പ്രസിദ്ധമായതാണ്. തോൽ വ്യവസായത്തിന്റെ കേന്ദ്രംതന്നെ മദ്രാസ്സാണ്. പട്ടാളക്കാരുടെ ആവശ്യത്തിനുള്ള ബൂട്ട്സുകൾ മുതലായവ കാൺപുരത്തിൽ ഉണ്ടാക്കിവരുന്നു.

മധുര, തഞ്ചാവൂർ, കാശി, ജയപുരം എന്നിവിടങ്ങളിലെ ലോഹവ്യവസായം പ്രസിദ്ധമത്രെ.

ഓട്ടുകമ്പനികൾ ഇന്ത്യയിൽ എവിടേയുമുണ്ട്. എങ്കിലും പശ്ചിമതീരത്തു ഓടു വ്യവസായം നല്ലനിലയിൽ നടന്നുവരുന്നു.

ലാഹൂർ, അമൃതസരസ്സ്, ശ്രീനഗരം എന്നിവിടങ്ങളിലെ സാൽവകൾ, പരവതാനികൾ, പുതപ്പുകൾ, എന്നിവ കേൾവികേട്ടവയാണ്.

തീപ്പെട്ടിവ്യവസായം എവിടേയും നടന്നു വരുന്നു. കൊച്ചിരാജ്യത്തുതന്നെ അനവധി ശാലകളുണ്ട്.

സിമന്റ് അല്ലെങ്കിൽ ശീമക്കുമ്മായം ഉണ്ടാക്കുന്നതു് ഇപ്പോൾ ഒരു വലിയ വ്യവസായം ആയിത്തീൎന്നിട്ടുണ്ടു്. ചുണ്ണാമ്പുകല്ലു് ധാരാളമായി കിട്ടുന്ന സ്ഥലങ്ങളിലാണു് ഈ വ്യവസായം അധികം തുടങ്ങീട്ടുള്ളതു്. പഞ്ചാബു്, കത്തിയവാർ, ഐക്യസംസ്ഥാനങ്ങൾ, മദ്ധ്യസംസ്ഥാനങ്ങൾ, നൈസാം രാജ്യങ്ങൾ, മദ്രാസ് സംസ്ഥാനം മുതലായ പല സ്ഥലങ്ങളിലും ഇപ്പോൾ ഈ വ്യവസായശാലകളുണ്ടു്. കോയമ്പത്തൂർ ജില്ലയിൽ മധുക്കരയും തൃശ്ശിനാപ്പള്ളിയിൽ ഡാൽമിയാപുരത്തുമാണു് തെക്കെ ഇന്ത്യയിൽ ഈ വ്യവസായം നടത്തിവരുന്നത്.

ഇങ്ങിനെ നോക്കുന്നതായാൽ ഇന്ത്യയിൽ സകലതരത്തിലുള്ള വ്യവസായങ്ങളുമുണ്ടെന്നു കാണാം. ഓരോ പട്ടണവും ഓരോ വ്യവസായകേന്ദ്രമാണു്.

ഇന്ത്യയിൽ ആകെ 15 കോടി 40 ലക്ഷം വ്യവസായവേലക്കാരുണ്ടു്. ജമഷഡ്പുരത്തിലെ വ്യവസായശാലയിൽത്തന്നെ 28,000 വേലക്കാരുണ്ടു്. ബോംബെയിലാണു് ഏററവുമധികം വ്യവസായവേലക്കാരുള്ളതു്. രണ്ടാം സ്ഥാനം ബങ്കാളവും മൂന്നാംസ്ഥാനം അർഹിക്കുന്നതു മദ്രാസ്സുമാകുന്നു. മദ്രാസ്സിൽ ഏതാണ്ടു 3 കോടി വേലക്കാരുണ്ടു്.

---

# അദ്ധ്യായം 12.

## ഗതാഗതമാൎഗ്ഗങ്ങൾ.

### സ്ഥലജലആകാശമാൎഗ്ഗങ്ങൾ.

ഗതാഗതമാർഗ്ഗങ്ങളെ സ്ഥലജല ആകാശമാൎഗ്ഗങ്ങൾ എന്നിങ്ങിനെ മൂന്നാക്കിതിരിക്കാം.

സ്ഥലമാൎഗ്ഗങ്ങളെത്തന്നെ റോഡുകളെന്നും തീവണ്ടിപ്പാതകളെന്നും വീണ്ടും വിഭാഗിക്കാം.

### 1. റോഡുകൾ.

പണ്ടുകാലത്തെ സ്ഥലമാൎഗ്ഗം പാതതന്നെ (റോഡുകൾ) ആയിരുന്നു. അന്നു പാതകൾ വെട്ടിയിരുന്നതു സൈന്യാവശ്യത്തിന്നായിരുന്നു. പോക്കുവരവിന്നുവേണ്ടി വെട്ടപ്പെട്ടിട്ടുള്ള പാതകൾ ദുർല്ലഭമായിരുന്നു. അന്നത്തെ പാതകൾ വളരെ നല്ലവയായിരുന്നില്ല. അവയിൽക്കൂടി മനുഷ്യൎക്കും മൃഗങ്ങൾക്കും മാത്രമേ സഞ്ചരിപ്പാൻ സൌകൎയ്യമുണ്ടായിരുന്നുള്ളു. വാഹനങ്ങൾ കൊണ്ടുപോകാൻ ഞെരുക്കമായിരുന്നു. പാതകളെ കാക്കുവാൻ കാവല്ക്കാരുണ്ടായിരുന്നു. അവരുടെ ശമ്പളത്തിന്നുവേണ്ടി വഴിയാത്രക്കാരുടെ പക്കൽനിന്നു ചെറിയൊരു ചുങ്കം ചുമത്തിയിരുന്നു.

ഇന്ത്യയിൽ നല്ല റോഡുകൾ വെട്ടാൻ തുടങ്ങീട്ടു 150 കൊല്ലത്തിലധികമായിട്ടില്ല. ഇന്നു നാട്ടിൽ എല്ലായിടത്തും നല്ല റോഡുകളുണ്ടു്. സിന്ധുഗംഗാതടത്തിൽ റോഡുകൾ വെട്ടുവാൻ വളരെ എളുപ്പമാണു്. പക്ഷേ അവയെ സംര

ക്ഷിച്ചുപോരാൻ പ്രയാസമത്രെ. പാതകളിൽ കല്ലിട്ടു തല്ലുവാൻ കല്ലു കിട്ടാനാണു ഞെരുക്കം. അവിടത്തെ പാതകളിൽ ഇഷ്ടികകളാണു് ഇട്ടിരിക്കുന്നതു്.

ഇന്ത്യയിൽ ഇന്നാകെ 50,000 നാഴിക നീളമുള്ള കല്ലിട്ടു തല്ലിയ പാതകളുണ്ടു്. അവയുടെ മൂന്നിരട്ടി കല്ലിട്ടു തല്ലാത്ത പാതകളുമുണ്ടു്. പ്രധാന പട്ടണങ്ങളെ രാജ്യത്തിന്റെ ഇതരഭാഗങ്ങളുമായി യോജിപ്പിച്ചിരിക്കുന്നു. ഈ പാതകൾക്കാണു് ട്രങ്കുറോഡുകൾ എന്നു പറയുന്നതു്. പാതകൾ പോകുന്ന വഴി നോക്കി തീവണ്ടിപ്പാതകൾ പണിചെയ്യപ്പെടുന്നു. അപ്രകാരംതന്നെ തീവണ്ടിപ്പാതകളെ അനുകരിച്ചു റോഡുകളും പണിചെയ്യപ്പെടുന്നു. കല്ക്കത്തയിൽനിന്നു പെഷവാറിലേക്കു പോകുന്ന ഗ്രാൻറ് ട്രങ്കുറോഡു പ്രസിദ്ധമാണു്. അതിനു 2,000ൽ അധികം നാഴിക നീളം കാണും. ബോംബെ, മദ്രാസു, ദൽഹി മുതലായ പട്ടണങ്ങളിൽനിന്നും ഇത്തരത്തിലുള്ള ട്രങ്കുറോഡുകൾ പുറപ്പെടുന്നു. റോഡുകൾ ഉണ്ടാക്കുവാൻ എളുപ്പമുള്ള സ്ഥലങ്ങളിലും ജനത്തിരക്കു് അധികമുള്ള സ്ഥലങ്ങളിലും പാതകൾ സുലഭമായിരിക്കും.

## 2. തീവണ്ടിപ്പാതകൾ

ഇനി പറയേണ്ടതു തീവണ്ടിപ്പാതകളെപ്പററിയാണു്. ഇന്ത്യയിൽ ഇന്നു 40,000 നാഴിക നിളമുള്ള തീവണ്ടിപ്പാതകളുണ്ടു്. രാജ്യത്തിന്റെ വലിപ്പം നോക്കിയാൽ ഇതെത്രയും പോരാത്തതാണു്. യൂറോപ്പിൽ ഇതിന്റെ 5 ഇരട്ടിയും ഐക്യനാടുകളിൽ 7 ഇരട്ടിയും പാതകളുണ്ടു്. ഇന്ത്യ

യിൽ ഒട്ടാകെ 800 കോടി ഉറപ്പിക തീവണ്ടിപ്പാതപ്പണി കൾ ചിലവായിട്ടുണ്ട്.

ഡിന്ധുഗംഗാതടത്തിൽ അനവധി തീവണ്ടിപ്പാതകളുണ്ട്. പാതകളിൽ അധികഭാഗവും ഗംഗയുടെ തെക്കുവശത്താണ്.



ഇന്ത്യയിലെ പ്രധാന തീവണ്ടിപ്പാതകൾ

(1) കല്ക്കത്തയിൽനിന്നു പുറപ്പെടുന്നവ;

(2) ബോംബെയിൽനിന്നു പുറപ്പെടുന്നവ;

(3) മദ്രാസ്സിൽനിന്നു പുറപ്പെടുന്നവ;

(4) കറാച്ചിയിൽനിന്ന പുറപ്പെടുന്നവ എന്നിവ യാകുന്നു.

കല്ക്കത്തയിൽനിന്നു പുറപ്പെടുന്നവ

(1) ബങ്കാൾ—നാഗപുരംപാത;

(2) ഈസ്റ്റ് ഇന്ത്യൻപാത;

(3) ഈസ്റ്റേൺ ബങ്കാൾപാത എന്നിവയാകുന്നു.

ബങ്കാൾ നാഗപുരംപാത—കല്ക്കത്തയിൽനിന്നു പുറപ്പെട്ട് കരഗപുരത്തെത്തുന്നു. അവിടെ അതു മൂന്നു ശാഖകളായി പിരിയുന്നു. ഒരു ശാഖ വടക്കുപടിഞ്ഞാട്ടു പോയി റാനിഗഞ്ചു കല്ക്കരിഖനികളിൽവെച്ച് ഈസ്റ്റ്ഇന്ത്യൻ പാതയുമായി യോജിക്കുന്നു. രണ്ടാമത്തൊരു പാത നേരെ നാഗപുരത്തേയ്ക്കു പോകുന്നു. അവിടെ അതു ഗ്രെറ്റ്ഇന്ത്യൻ പെനിൻസുലാർ പാതയോടു ചേരുന്നു. ഈ പാത രാജപുത്രസ്ഥാനത്തിലെ പാതകളുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. മൂന്നാമത്തെ ശാഖ വിശാഖപട്ടണത്തിലെത്തി മദ്രാസു-സതേൺ-മഹാരാഷ്ട്രപാതയുമായി യോജിക്കുന്നു.

ഈസ്റ്റ് ഇന്ത്യൻപാത—കൽക്കത്തയിൽനിന്നു പുറപ്പെട്ടു വടക്കോട്ടു പോകുന്നു. മൊഗൽസരൈ എന്ന സ്ഥല

ത്തു് ഈ പാതയും ഗ്രാൻറ് കോർഡു പാതയുമായി യോജിക്കുന്നു. അതു കാശി, ദൽഹി, പഞ്ചാബ്് എന്നിവിടങ്ങളിലെത്തുന്നു.

ഈസ്റ്റേൺ ബങ്കാൾപാത—വടക്കോട്ടു ഡാർജിലിങ്ങിലേക്കും വടക്കുകിഴക്കോട്ടു ആസ്സാമിലേക്കും പോകുന്നു. സാറ എന്ന സ്ഥലത്തു ഗംഗാനദിയിൽ ഒരു പാലമുണ്ടു്. ഇതിൽനിന്നു് ഒരു ശാഖ ചിററഗാങ്ങിലേയ്ക്കു പോകുന്നു. അതിന്നു് ആസ്സാം ബങ്കാൾപാതയെന്നു പേർ.

ബോംബെയിൽ നിന്നു പുറപ്പെടുന്ന പ്രധാന പാതകൾ.

(1) ബോംബെ ബറോഡ മദ്ധ്യേന്ത്യാപാത.

(2) ഗ്രെററ ഇന്ത്യൻ പെനിൻസുലാർ പാത. എന്നിവയാകുന്നു.

ഗ്രെററ ഇന്ത്യൻ പെനിൻസുലാർ പാത—ഇതു ബോംബെയിൽ നിന്നു താനയിലേക്കും പിന്നെ കല്യാണത്തേക്കും പോകുന്നു. താനയിലേക്കു പോകുന്ന ശാഖ ബാർഗററ എന്ന സ്ഥലത്തു പശ്ചിമഘട്ടത്തെ കടക്കുന്നു. ബുഷാവല്ലിലേക്കു പോകുന്ന ശാഖ താൽഗററ എന്ന സ്ഥലത്തു പശ്ചിമഘട്ടത്തെ കടക്കുന്നു. ഈ അപരശാഖയാണു പ്രധാനമായ ശാഖ. ഇതു ജാൻഗോൻ എന്ന സ്ഥലത്തു ബോംബെ ബറോഡ പാതയുമായി യോജിക്കുന്നു. ബുഷാവല്ലിൽനിന്നു നാഗപുരത്തേക്കു പോകുന്ന ശാഖ

ഗ്രെററ് ഇന്ത്യൻ പെനിൻസുലാർ പാതയെ ബങ്കാൾ— നാഗപുരം പാതയുമായി ഘടിപ്പിക്കുന്നു. ജബൽപുരത്തെ ത്തുന്ന ബങ്കാൾ-നാഗപുരംപാത ഈസ്റ്റ് ഇന്ത്യൻപാതയു മായി യോജിക്കുന്നു. ജബൽപുരത്തിനടുത്തുള്ള ഇററാർസി എന്ന സ്ഥലത്തുനിന്നു ഒരു ശാഖ ജാൻസിയിലെത്തുന്നു. അവിടെ നിന്നു ഒരു ശാഖ മണികപുരത്തേക്കും, മററൊ ന്നു കാൺപുരത്തേക്കും, മൂന്നാമതൊന്നു മഥുര (മട്ര)യി ലേക്കും പോകുന്നു. ഗ്രെററ് ഇന്ത്യൻ പെനിൻസുലാർ പാതയും മദ്രാസു സതേൺ മഹാരാഷ്ട്രപാതയും പൂനയിൽ വച്ചും റെയിച്ചൂരിൽവച്ചും യോജിക്കുന്നു. വാഡി എന്ന സ്ഥലത്തു ഗ്രെററ് ഇന്ത്യൻ പെനിൻസുലാർ പാത നൈ സാംറെയിൽവെ പാതയുമായി ചേരുന്നു.

ബോംബെ ബറോഡ മദ്ധ്യേന്ത്യാപാത — ഈ പാത സൂററു, ബറോഡ, റട്ളം, അജമീരം എന്നിവിടങ്ങളിൽ കൂടി ദൽഹിയിലെത്തുന്നു. ഇതിൻെറ ഒരു ശാഖ ജയപു രത്തിൽക്കൂടി ആഗ്രയിലെത്തുന്നു. സൂററിൽനിന്നു പുറ പ്പെടുന്ന ഒരു ശാഖ ജാൻ ഗോൻ എന്ന സ്ഥലത്തുവ ച്ച് ഗ്രെററുഇന്ത്യൻ പെനിൻസുലാർ പാതയുമായി ചേ രുന്നു.

കറാച്ചിയിൽനിന്നു പുറപ്പെടുന്ന പാത നോർത്ത് വെസ്റ്റേൻ പാതയാകുന്നു. അതു സിണ്ടു, ബലൂചിസ്ഥാ നം, വടക്കുപടിഞ്ഞാറൻസംസ്ഥാനം, പഞ്ചാബ്, കാശ്മീ രം എന്നിവിടങ്ങളിലേക്കു ശാഖകൾ അയക്കുന്നു.

മദ്രാസ്സിൽനിന്നു പുറപ്പെടുന്ന പ്രധാന പാതകൾ മദ്രാസുസതേൺ മഹാരാഷ്ട്രപ്പാത, തെൻഇന്ത്യാ പാത എന്നിവതന്നെ.

മദ്രാസുസതേൺ മഹാരാഷ്ട്രപ്പാത. ഇതിനു രണ്ടു ശാഖകളുണ്ട്. ഒന്നു വിശാഖപട്ടണത്തിലേക്കും മറേറതു റെയിച്ചൂരിലേക്കും പോകുന്നു. വിശാഖപട്ടണംശാഖ ബജവാഡ എന്ന സ്ഥലത്തുവെച്ചു നൈസാം പാതയുമായി യോജിക്കുന്നു. ഗുണ്ടക്കൽനിന്നു പുറപ്പെടുന്ന ഒരു ശാഖ ബങ്കളൂർക്കും മൈസൂർക്കും പോകുന്നു. മദ്രാസുസതേൺ മഹാരാഷ്ട്രപാത പൂനയിൽവെച്ചു ഗ്രേറ്റ്ഇന്ത്യൻ പെനിൻസുലാർ പാതയുമായി യോജിക്കുന്നു. ജൊല്ലാർപേട്ടയിൽനിന്നു ഒരു ശാഖ ബങ്കളൂർക്കു തിരിഞ്ഞു പോകുന്നു.

തെൻഇന്ത്യാ പാത—മദ്രാസ്സിൽനിന്നു പുറപ്പെട്ടു ആർക്കോണത്തെത്തുന്നു. വില്ലപുരത്തേക്കു പോകുന്ന ശാഖ കാട്ടുപാടിയിലെത്തുന്നു. അവിടെ അതു മദ്രാസുസതേൺ മഹാരാഷ്ട്രപാതയുമായി യോജിക്കുന്നു. വില്ലുപുരത്തുനിന്നു ഒരു ശാഖ കടലൂർക്കും മറെറാന്നു പുതുശ്ശേരിക്കും പോകുന്നു. കടലൂരിൽനിന്നു ധനുഷ്കോടിവരേ എത്താം. ജൊല്ലാർപേട്ടയിൽനിന്നു പുറപ്പെടുന്ന പ്രധാന ശാഖ മംഗലാപുരത്തെത്തുന്നു. ഷൊറണ്ണൂറിൽനിന്നു ഒരു ശാഖ എറണാകുളത്ത് എത്തുന്നു. അതു കൊച്ചിയിലേക്കു നീട്ടുവാൻ ആലോചിച്ചുവരുന്നു.

ആസ്സാംബെങ്കാൾ പാത അവസാനിക്കുന്നതു ചിററഗാങ്ങിലാണ്. ഒരു ശാഖ സിൽഹററിലേക്കും മറെറാന്നു ഗോഹതിയിലേക്കും പോകുന്നു. ഗോഹതിയിൽ അതു ഈസ്റ്റേൺബെങ്കാൾ പാതയുമായി യോജിക്കുന്നു.

തീവണ്ടിപ്പാതപ്പണി 5 സംഗതികളെ ആശ്രയിച്ചിരിക്കുന്നു. അവ (1) രാജ്യത്തിൻെറ ഫലപുഷ്ടി; (2) തുറമുഖങ്ങളെ രാജ്യത്തിൻെറ അകഭാഗമായി യോജിപ്പിക്കുവാനുള്ള സൌകര്യം; (3) രാജ്യത്തിൻെറ പരപ്പ്; (4) സൈനികാവശ്യം; (5) ഭക്ഷണവിതരണസൌകര്യം എന്നിവതന്നെ.

## 3. കപ്പൽമാർഗ്ഗങ്ങൾ.

ലോകത്തിലെ പ്രധാന കപ്പൽമാർഗ്ഗങ്ങൾ ആറെണ്ണമാകുന്നു. അവ:—

1. വടക്കൻ അത്ലാന്തിക്മാർഗ്ഗം;
2. സൂവസ്സുതോടുമാർഗ്ഗം;
3. ഗുഡ്ഹോപ്പുമുനമ്പുമാർഗ്ഗം;
4. പനാമാതോടുമാർഗ്ഗം;
5. തെക്കൻഅത്ലാന്തിക്മാർഗ്ഗം;
6. പസിഫിക്കുമാർഗ്ഗങ്ങൾ എന്നിവയാണ്.

ഇവയിൽ സൂവസ്സുതോടുമാർഗ്ഗവും ഗുഡ്ഹോപ്പു മുനമ്പുമാർഗ്ഗവുമാണ് ഇന്ത്യയിലേക്കുള്ള കപ്പൽമാർഗ്ഗങ്ങൾ. ഇന്ത്യയിൽനിന്നു കപ്പലുകൾ കിഴക്കോട്ടും പോകുന്നുണ്ട്. അവ പസിഫിക്കുമാർഗ്ഗമായി പോകുന്നു.

ഇന്ത്യയിലെ തുറമുഖങ്ങളിൽനിന്നു കപ്പലുകൾ എവിടേക്കെല്ലാം പോകുന്നുവെന്നു നോക്കുക.

| | പുറപ്പെടുന്ന സ്ഥലം | എത്തുന്ന സ്ഥലം | ദൂരം– നാഴിക | ദിവസം |
|---|---|---|---|---|
| 1. | കല്ക്കത്ത | ലണ്ടൻ | 7902 | 32 |
| 2. | കല്ക്കത്ത | സിംഗപ്പൂർ | 1630 | 7 |
| 3. | കല്ക്കത്ത | കൊളംബൊ | 1231 | 5 |
| 4. | കല്ക്കത്ത | മദ്രാസ്സ | 759 | 3 |
| 5. | കല്ക്കത്ത | റംഗൂൺ | 737 | 4 |
| 6. | ബോംബെ | ലണ്ടൻ | 6260 | 21 |
| 7. | ബോംബെ | സാൻസിബാർ | 2517 | 10 |
| 8. | ബോംബെ | കൊളംബൊ | 883 | 4 |
| 9. | ബോംബെ | കറാച്ചി | 483 | 2 |
| 10. | മദ്രാസ്സ | റംഗൂൺ | 997 | 5 |
| 11. | മദ്രാസ്സ | കൊളംബൊ | 759 | 3 |
| 12. | കറാച്ചി | ഏഡൻ | 1464 | 6 |

ഇവയിൽ ഏതെല്ലാം സ്ഥലങ്ങളാണ് കിഴക്കുള്ളവയെന്നും പടിഞ്ഞാറുള്ളവയെന്നും നിങ്ങൾ ഭൂപടം നോക്കി ധരിപ്പിൻ.

യൂറോപ്പിലേക്കു ഇന്ത്യയിൽനിന്നു കപ്പൽ കയറുന്നവർ സാധാരണയായി ബോംബെയിൽനിന്നാണു കയറുന്നതു്. യൂറോപ്പിൽനിന്നു വരുന്നവർ ബോംബെയിലാണു് കപ്പൽ ഇറങ്ങുന്നതു്. സാധാരണയായി 5 കമ്പനിക്കാരുടെ കപ്പലുകളാണ് ഈ വഴിക്കു ഓടുന്നതു്. ആ കപ്പലു

കളിൽ കയറിയാൽ വെള്ളംവഴിക്കുതന്നെ ഇംഗ്ലണ്ടിലെത്താം. കുറെദൂരം തീവണ്ടിവഴിക്കും യാത്രചെയ്യാം. കമ്പനികൾ, (1) പി. ആണ്ട് ഓ; (2) ആങ്കർലൈൻ; (3) സിററി ആണ്ട് ഹോൾലൈൻ; (4) ലോയ്ഡ്ടിസ്റ്റിനൊ, (5) ബ്രിട്ടീഷു ഇന്ത്യൻ ലൈൻ എന്നിവയാകുന്നു. ഈ കമ്പനിക്കാരുടെ കപ്പലുകൾ പോകുന്നതു് സൂവസ്സമാർഗ്ഗത്തിൽക്കൂടിയാണ്. ഗുഡ്ഹോപ്പുമുനമ്പു വളഞ്ഞുവരുന്ന യാത്രക്കാൎക്കു നററാൽ ലൈൻ കമ്പനിക്കാരുടെ കപ്പലുകളിൽ സഞ്ചരിക്കാം. മാഴ്സേയിൽസിൽക്കൂടി പോകുന്നതായാൽ ബോംബെയിൽനിന്നു ലണ്ടനിലേക്കു കുറഞ്ഞതു 15 ദിവസം വേണം. കൽക്കത്തെയിൽനിന്നു പുറപ്പെടുന്ന കപ്പലുകൾ കൊളംബൊ വഴി ലണ്ടനിലേക്കു പോകുന്നു.

## 4. നദികളും തോടുകളും.

രാജ്യത്തിന്റെ അകത്തേക്കുള്ള ഗതാഗതമാർഗ്ഗങ്ങളിൽ പ്രധാനമായവ സിന്ധു, ഗംഗ, ബ്രഹ്മപുത്ര എന്നീ നദികളും അവയുടെ പോഷകനദികളും ആകുന്നു. വേനല്ക്കാലത്തു മഞ്ഞു ഉരുകിയ വെള്ളം അവയിൽ പ്രവേശിക്കുന്നതിനാൽ അവയിൽ വേനൽക്കാലത്തും നിറച്ചും വെള്ളം ഉണ്ടു്.

ദക്ഷിണപഞ്ചാബിലേയും സിണ്ടിലേയും സാമാനങ്ങൾ സിന്ധുവഴിക്കു പോകുന്നു. തീവണ്ടി വന്നപ്പോൾ ഈ കച്ചവടത്തിനു കുറവു വന്നു. നദിയുടെ ഗതി മാറിക്കൊണ്ടിരിക്കുന്നതിനാൽ ഗതാഗതവൈഷമ്യവുമുണ്ടു്. പണ്ടു നദിയിൽക്കൂടി ആവിബോട്ടുകൾ ഗതാഗതം ചെയ്തിരു

ന്നു. തീവണ്ടി വന്നപ്പോൾ അതില്ലാതായി. കറാച്ചിയാണ് പ്രധാന തുറമുഖം.

ഗംഗയിലും പോഷകനദികളിലുമായി അനവധി സാമാനം പോകുന്നുണ്ട്. തീവണ്ടിപ്പാതയുണ്ടായതു കൊണ്ടുള്ള മാന്ദ്യം ഇവിടെയും സംഭവിച്ചിരിക്കുന്നു. എങ്കിലും ലോകത്തിൽ ഇന്നു യാങ്ങ്ടീസ്യകിയാങ്ങ് നദിയിൽ മാത്രമേ ഗംഗയിലുള്ളതിലധികം ഗതാഗതമുള്ളു. ഗംഗയിൽ കൂടി ചെറിയ കപ്പലുകൾ കാൺപൂർ വരെ എത്തുന്നു. ഗോഗ്രയിൽക്കൂടി കപ്പലുകൾ ഫൈസബാദുവരെ എത്തും. മഴക്കാലത്തു ഹൂഗ്ലിയിലും കപ്പലുകൾ ഗതാഗതം ചെയ്യും.

ഈസ്റ്റേൻബങ്കാൾ, ആസ്സാം എന്നിവിടങ്ങളിൽ നിന്നു സാമാനങ്ങൾ ബ്രഹ്മപുത്രാവഴിയായും സർമ വഴിയായും കല്ക്കത്തയിലെത്തുന്നു. ബ്രഹ്മപുത്രയിൽ കൂടി കപ്പലുകൾ ഡിബ്രൂഗാർവരെ എത്തും. ആ സ്ഥലം സമുദ്രക്കരയിൽനിന്നു 800 നാഴിക അകത്താണ്. സർമയിൽ കൂടി കപ്പലുകൾ സിൽഹറവരെ എത്തും.

മഹാനദി, ഗോദാവരി, കൃഷ്ണാ, നമ്മദാ, തപതി മുതലായ നദികളിൽ കൂടി ചെറുതോണികൾ ഗതാഗതം ചെയ്യും.

ഇന്ത്യയിലെ നദികളിൽക്കൂടി ഗതാഗതം ചെയ്യുന്ന കപ്പലുകൾ സാധാരണ ആവിക്കപ്പലുകളല്ല. അവ ആ ആവശ്യത്തിന്നു പ്രത്യേകമായുണ്ടാക്കുന്ന ചെറിയതരം കപ്പലുകളാണ്.

ഇന്ത്യയിലെ മിക്ക സംസ്ഥാനങ്ങളിലും ഇപ്പോൾ ഗതാഗതത്തിനു തോടുകൾ കുത്തിയിരിക്കുന്നു. എങ്കിലും പഞ്ചാബു, മദ്രാസു എന്നിവിടങ്ങളിലെ തോടുകളാണു് പ്രധാനമായവ. പഞ്ചാബിലെ തോടുകൾ സിർഹിണ്ടുകനാൽ, അപ്പർറവികനാൽ, വെസ്റ്റേൻയമുനകനാൽ, ലോവർജിലംകനാൽ,, ലോവർചിനാബുകനാൽ, ട്രിപ്പിൾപ്രോജക്ടു് എന്നിവയാകുന്നു. മദ്രാസ്സിലെ തോടുകളിൽ പ്രധാനമായവ കടപ്പാകർണ്ണൂൽതോടും, ബക്കിങ്ങാംതോടുമാകുന്നു. വടക്കെഇന്ത്യയിലെ പ്രധാന തോടുകൾ ആഗ്രാകനാൽ, ഈസ്റ്റേൻയമുനാകനാൽ, അപ്പർഗംഗാകനാൽ, ലോവർഗംഗാകനാൽ എന്നിവയാകുന്നു.

ബങ്കാളത്തിൽ 1850 നാഴിക നീളമുള്ള തോടും, ഐക്യസംസ്ഥാനത്തിൽ 500 നാഴിക നീളമുള്ള തോടും, പഞ്ചാബിൽ 400 നാഴിക നീളമുള്ള തോടും, മദ്രാസ്സിൽ 1250 നാഴിക നീളമുള്ള തോടും ഗതാഗതത്തിനുപകരിക്കുന്നു.

---

## അദ്ധ്യായം 13.

### 1. ആകാശമാർഗ്ഗങ്ങൾ.

ഇന്ത്യയിൽ ഗതാഗതത്തിനുള്ള ആകാശമാർഗ്ഗങ്ങളുടെ ചരിത്രം അറിയുന്നതു രസാവഹമാണു്.

1921-ൽ കറാച്ചിയിൽനിന്നു ബോംബേക്കു ഒരു വിമാനമാർഗ്ഗം സ്ഥാപിതമായി. യൂറോപ്പിൽനിന്നു വന്നിരുന്ന കത്തുകളെ ബോംബെയിൽനിന്നു കറാച്ചിയിലേക്കും

അവിടെനിന്നു കത്തുകളെ ബോംബെയിലേക്കും കൊണ്ടു പോകേണമെന്നായിരുന്നു ഉദ്ദേശം. ഈ പരിശ്രമം ഗവമ്മേണ്ടിന്റെ വകയായിരുന്നു. ഇതു വിജയകരമായില്ല.

1926-ൽ ഇംഗ്ലണ്ടിൽനിന്നു ചിലർ ആകാശമാൎഗ്ഗം ഇന്ത്യയിലെത്തി.

1927-ൽ ഒരു വിമാനം കറാച്ചിയിൽനിന്നു 90 എഴുത്തുകളുംകൊണ്ടു ദൽഹിയിലേക്കു പറന്നു. അക്കൊല്ലത്തിലാണ് ബങ്കാളത്തിലെ ആകാശതരണക്കമ്പനി സ്ഥാപിതമായതും. ഈ കമ്പനിയുടെ ആസ്ഥാനം കൽക്കത്തയായിരുന്നു. ഈ കമ്പനി 1929-ൽ തന്നെ നാമാവശേഷമായി.

1927-ൽ തന്നെയാണ് ദൽഹിയിൽ ഇന്ത്യാ-ബമ്മ-എയിറൊ ക്ലബ്ബ് സ്ഥാപിതമായതു്. ഇതിന്റെ ശാഖകളായി ബോംബെ, കൽക്കത്ത, കറാച്ചി, മദ്രാസ്സ, ലാഹുർ എന്നീ സ്ഥലങ്ങളിൽ ക്ലബ്ബുകൾ തുറക്കപ്പെട്ടു.

1928-ൽ ആണ് ടാററാകമ്പനിക്കാർ ഇതിൽ പ്രവേശിച്ചതു്. കറാച്ചി, ബോംബെ, കൊളംബൊ എന്നീ സ്ഥലങ്ങളെ ആകാശവിമാനമാൎഗ്ഗമായി സംഘടിപ്പിക്കേണമെന്നായിരുന്നു കമ്പനിയുടെ ഉദ്ദേശം. 1931-ൽ ഈ കമ്പനിക്കാരുടെ ഒരു വിമാനം കൊളംബോവിലെത്തി. പക്ഷേ, സൎവ്വീസ്സ അന്നു നടപ്പിലായില്ല. ഈ കമ്പനിക്കാരുടെ വിമാനങ്ങൾ കറാച്ചിയിൽനിന്നു പുറപ്പെട്ടു അഹമ്മദബാദ്, ബോംബെ, ബല്ലാരി എന്നീ സ്ഥലങ്ങൾ കടന്നു മദ്രാസ്സിലെത്തുവാൻ ഏൎപ്പാടു ചെയ്തു. പ്രഥമഘട്ടത്തിൽ ഈ സൎവ്വീസ്സ ആഴ്ചയിൽ ഒരു തവണ എന്നായിരുന്നു

വ്യവസ്ഥ. 1935-ൽ ഈ സർവ്വീസ്സ ആഴ്ചയിൽ രണ്ടു തവണയാക്കി. ബല്ലാരി വഴി ഉപേക്ഷിച്ച നൈസാമിൻെറ തലസ്ഥാനമായ ഹൈദരബാദിൽക്കൂടിയാകണം സർവ്വീസ്സെന്നും വ്യവസ്ഥ ചെയ്തു. ഇമ്പീരിയൽ എയർ വേയ്സുമായി ഈ സർവ്വീസു കറാച്ചിയിൽ സംഘടിതവുമായിരുന്നു.

1930 മുതൽ ഇംപീരിയൽ എയർ വേയ്സുകാർ കറാച്ചിയിൽനിന്നു ദൽഹിയിലേക്കു ആഴ്ചയിലൊരിക്കൽ പറക്കുവാൻ ഏപ്പാടുചെയ്തു.

ഇംഗ്ലണ്ടിൽനിന്നു ആസ്ത്രേലിയയിലേക്കു ഒരു വിമാനമാൎഗ്ഗം ഇതിന്നിടയിൽ ഏപ്പാടുചെയ്തു. ഇതിന് ഇംഗ്ലണ്ടു ആസ്ത്രേലിയാ എംപയർമാൎഗ്ഗം എന്നായിരുന്നു പേർ. ഇതിൻെറ ഒരു വിഭാഗമായിരുന്നു കറാച്ചി-സിങ്കപ്പൂർ മാൎഗ്ഗം. ഈ മാൎഗ്ഗത്തിൽ വിമാനങ്ങൾ പറക്കുന്നതിന്നു ഇന്ത്യാ ഗവമ്മേണ്ടു ഇന്ത്യൻ ട്രാൻസ്കോൺടിനൻററൽ എയർവേയ്സു ഏപ്പാടുചെയ്തു. മദ്രാസു എയർടാക്സി സർവ്വീസു എന്നൊന്നും സ്ഥാപിതമായി.

1933-ൻെറ അവസാനത്തിൽ ഇന്ത്യൻ നാഷ്ണൽ എയർവെയ്സുകാർ രണ്ടു സർവ്വീസ്സുകൾ ആരംഭിച്ചു. കൽക്കത്തയിൽനിന്നു പുറപ്പെട്ടു ഡാക്കയിലെത്തി അന്നു തന്നെ മടങ്ങുന്ന ഒരു പ്രതിദിനസർവ്വീസ്സായിരുന്നു ഒന്നു. കൽക്കത്തയിൽനിന്നു പുറപ്പെട്ടു റംഗൂണിലെത്തി മടങ്ങുന്ന ഒരു സർവ്വീസ്സായിരുന്നു മറേറതു. ഈ അപരസർവ്വീസ്സ ആഴ്ചയിലൊരിക്കൽ മാത്രമാണു നടന്നിരുന്നതു്. കറാച്ചിയിൽനിന്നു ലാഹൂരിലേക്കു ഒരു സർവ്വീസ്സും ഇവർ ആരംഭിച്ചു. ഈ സർവ്വീസ്സ മാത്രമേ ഇപ്പോൾ നിലവിലുള്ളു.

ഇന്ത്യൻ ട്രാൻസ്സ കോൺററിനൻററൽ എയർവേയ്സ കമ്പനി 1933-ൽ കറാച്ചിയിൽനിന്ന കൽക്കത്തയിലേക്ക ഒരു സർവ്വീസ്സ സ്ഥാപിച്ചു. അതു പിന്നെ റംങ്കൂൺ, സിംഗപൂരം എന്നീ സ്ഥലങ്ങൾ വരെ എത്തി. ലണ്ടനിൽനിന്ന കൽക്കത്തയിലേക്കും, കൽക്കത്തയിൽനിന്ന സിങ്കപ്പൂരിലേക്കുമുള്ള സർവ്വീസ്സ 1935 മുതൽ ആഴ്ചയിൽ രണ്ടു തവണയായി.

ഹിമാലയ എയർവേയ്സ ലിമിററഡു എന്നൊരു കമ്പനി 1935-ൽ ആവിർഭവിച്ചു. അതിന്റെ തലസ്ഥാനം ദൽഹിയാകുന്നു. ഹരിദ്വാരത്തിന്നും ഗൌച്ചാരത്തിന്നും തമ്മിലാണ് ഈ സർവ്വീസ്സ നടക്കുന്നതു്. ദൂരം 60 നാഴിക മാത്രമാകുന്നു.

1935-ൽ തന്നെയാണ് ബോംബെയിൽനിന്ന തിരുവനന്തപുരത്തേക്ക സർവ്വീസ്സ തുടങ്ങിയതു. ഈ സർവ്വീസ്സ ഗോവ, കണ്ണൂർ എന്നിവടങ്ങളിൽക്കൂടി തിരുവനന്തപുരത്തെത്തുന്നു. ഇതു വർഷക്കാലത്തു നടപ്പില്ല.

1938 ന്റെ തുടക്കത്തിൽ സ്ഥിതിയെന്തെന്നു നോക്കുക. പാരദേശീയരുടെ വകയായി ഇന്ത്യയിൽ വന്നെത്തുന്ന മൂന്നു സർവ്വീസ്സുകളുണ്ടു്. അവ:—

(1) ഇംപീരിയൽ എയർവേയ്സ;

(2) കെ. എൽ. എം. റോയൽഡച്ച് എയർ ലൈൻസ;

(3) എയർ ഫ്രാൻസ എന്നിവയാണ്.

ഈ സർവ്വീസ്സുകൾ ആഴ്ചയിൽ 5 തവണ യൂറോപ്പിൽനിന്ന് ഇവിടെ എത്തുന്നു. ഫ്രെഞ്ചു ഇന്തോ-ചൈന;

ബറേറവിയാ, ആസ്ത്രേലിയാ എന്നീ പ്രദേശങ്ങളുമായി ഇവ നമ്മുടെ ജന്മഭൂമിയെ സംഘടിപ്പിക്കുന്നു. ടാററ കമ്പനിക്കാർ നമ്മുടെ രാജ്യത്തിന്നകത്തു രണ്ടു സർവ്വീസ്സ നടത്തുന്നു. ഒന്നു കറാച്ചിയിൽനിന്നു പുറപ്പെട്ടു അഹമ്മദബാദു, ബോംബെ, ഹൈദരാബാദു എന്നീ സ്ഥലങ്ങളിൽ കൂടി കടന്നു മദ്രാസ്സിലെത്തുന്നു. മറേറതു ബോംബെയിൽനിന്നു പുറപ്പെട്ടു; ഗോവ, കണ്ണൂർ എന്നീ സ്ഥലങ്ങൾ കടന്നു തിരുവനന്തപുരത്തെത്തുന്നു. ഇവരുടെ സർവ്വീസ്സിൻെറ ദൂരം 2,200 നാഴികയാകുന്നു. ഇന്ത്യൻ നാഷണൽ എയർവേയ്സ് കറാച്ചിയിൽനിന്നു പുറപ്പെട്ടു ജാക്കോബബാദു കടന്നു ലാഹൂരിലെത്തുന്നു. ദൂരം 715 നാഴിക.

ഇൻററർ നാഷനൽ എയർറൂട്ട് (ഇംഗ്ലണ്ടു ആസ്ത്രേലിയാറൂട്ട്) കാരുടെ വിമാനം കറാച്ചിയിലെത്തി സിണ്ടിലെ ഹൈദരാബാദു, ജോഡ്പുരം, ദൽഹി, കാൺപുരം, കൽക്കത്ത എന്നിവിടങ്ങളിൽ കൂടി അക്യാബിലേക്കു പോകുന്നു.

മദ്രാസ്സിൽനിന്നു തൃശ്ശിനാപ്പള്ളി വഴിക്കു കൊളംബോവിലേക്കുള്ള സർവ്വീസ്സും തുടങ്ങിയിരിക്കുന്നു.

ഇപ്പോൾ എഴുത്തുകൾ വിമാനംവഴിക്കു സാധാരണ കൂലിക്കു കൊണ്ടുപോകുന്നു.

ബോംബെയിൽനിന്നു ലണ്ടനിലേക്കു 4½ ദിവസം കൊണ്ടു എത്തുവാൻ ഏർപ്പാടു ചെയ്തിരിക്കുന്നു.

1938 ഫെബ്രവരി 23-ാംതീയതി മുതൽ മദ്രാസ്സിൽ ആഴ്ചയിൽ നാലു സർവ്വീസ്സുകളുണ്ട്. മദ്രാസ്സിൽനിന്നു തിരു

വനന്തപുരത്തേക്കു 4 മണിക്കൂർ നേരത്തെ യാത്ര മതിയാകും.

2. കമ്പി, ജലക്കമ്പി, കമ്പിയില്ലാക്കമ്പി.

ഇന്ത്യയിൽ തപാലേർപ്പാടു ഇദംപ്രഥമമായി ആവിർഭവിച്ചതു 1540_നും 1545_നും നടുവിലാണ്. അന്നു ഷേർഷയായിരുന്നു രാജ്യം ഭരിച്ചിരുന്നതു്. അദ്ദേഹം ബങ്കാളത്തിൽനിന്നു സിണ്ടിലേക്കു തപാൽ ഏപ്പെടുത്തി. ആ ദൂരം 2,000 നാഴികയായിരുന്നു.

ഇംഗ്ലീഷുകാർ ഇദംപ്രഥമമായി തപാലേപ്പെടുത്തിയതു 1766_ൽ ആണ്. അതു ക്ലൈവിന്റെ കാലത്താണ്. അന്നത്തെ തപാലിൽ കമ്പനിക്കാരുടെ എഴുത്തുകൾ മാത്രമേ കൊണ്ടുപോയിരുന്നുള്ളു. ജനങ്ങളുടെ എഴുത്തുകൾ കൊണ്ടുപോയിരുന്നില്ല. 1774_ൽ വാറൻഹെസ്റ്റിങ്ങസ് ഒരു തപാലേപ്പെടുത്തി. അതിൽ ജനങ്ങളുടെ എഴുത്തുകളും കൊണ്ടുപോയിരുന്നു. എന്നാൽ ഈ ഏപ്പാടു നാട്ടിലാസകലമുണ്ടായിരുന്നില്ല. 1837_ലെ ഏപ്പാടു പ്രകാരം തപാൽ രാജ്യമാസകലം വ്യാപിച്ചു. 1877_ലാണ് പാർസലുകൾ അയക്കാമെന്നു വ്യവസ്ഥ ചെയ്തതു്. 1878 മുതൽ ഇൻഷൂറൻസു തുടങ്ങി. 1880_ൽ മണി ഓർഡറും 1885_ൽ സേവിങ്ങ്സ് ബാങ്കും ഏപ്പെടുത്തി. 1893 ലാണ് ഒടുവിലത്തെ പരിഷ്കാരമുണ്ടായതു്.

ഇന്നാകെ 23,695 പോസ്റ്റാപ്പീസ്സുകളുണ്ട്. ആകെയുള്ള മാർഗ്ഗത്തിന്റെ ദൂരം 1,70,000 നാഴികയാകുന്നു. ഈ ഏപ്പാട് ഇനിയും അഭിവൃദ്ധിപ്പെടേണ്ടതത്രെ.

കമ്പിത്തപാൽ ഇവിടെ ആദ്യമായി നടപ്പായത്ത് 1851-ൽ ആയിരുന്നു. അന്നു ദൽഹൌസിപ്രഭുവായിരുന്നുവല്ലൊ ഗവർണ്ണർ ജനറാൽ. അദ്ദേഹം കൽക്കത്തയിൽനിന്ന് ആഗ്രാ, പെഷവാർ, ബോംബെ, മദ്രാസ് എന്നീ സ്ഥലങ്ങളിലേക്കു കമ്പിത്തപാൽ ഏർപ്പെടുത്തി. 1897-ൽ ഈ ഏർപ്പാടിൻെറ നീളം 50,000 നാഴികയായിരുന്നു. 1929-ൽ ഇതു 10,30,67 നാഴികയും 1936-ൽ 10,67,00 നാഴികയുമായി. തപ്പാലാപ്പീസ്സുകളും ചിലപ്പോൾ കമ്പി ആപ്പീസ്സാക്കാറുണ്ടല്ലൊ. അങ്ങിനെയുള്ള ആപ്പീസ്സുകൾ ഇപ്പോൾ ഏതാണ്ടു 4,500 ഉണ്ട്. ഇവയ്ക്കുംപുറമെ 300 കമ്പിആപ്പീസ്സുകളുമുണ്ട്.

1927 മുതൽക്കാണ് മാക്കോണിയുടെ വ്യവസ്ഥയനുസരിച്ചുള്ള കമ്പിയില്ലാക്കമ്പി ഏർപ്പാടു തുടങ്ങിയത്ത്. അന്നു പൂനയിലും ദോണ്ടിലും ഓരോ സ്റ്റേഷൻ സ്ഥാപിച്ച് അവയെ ബോംബെ കമ്പിയാപ്പീസ്സുമായി സംഘടിപ്പിച്ചു. പിന്നെ 23 സ്ഥലങ്ങളിൽക്കൂടി ഈ ഏർപ്പാടു സ്ഥാപിതമായി. അവ കൽക്കത്ത, അലഹബാദ്, ദൽഹി, കറാച്ചി, ജൂഡോ, ലാഹൂർ, മദ്രാസു, നാഗപുരം, പെഷവാർ മുതലായവതന്നെ. ഇങ്ങിനെയുള്ള സ്ഥലങ്ങളിൽ ചിലവ സമുദ്രതീരത്താണ്. അവിടെനിന്നു സമുദ്രതരണം ചെയ്യുന്ന കപ്പലുകൾക്കു സന്ദേശം അയക്കാറുണ്ട്.

ബോംബെ, കൽക്കത്ത, മദ്രാസ്, കറാച്ചി, അല്ലഹബാദ്, നാഗ്പൂർ, ഡാക്കാ, തൃശ്ശിനാപ്പള്ളി, മൈസൂർ എന്നീ സ്ഥലങ്ങളിൽ റേഡിയോ പ്രക്ഷേപണികേന്ദ്രങ്ങളുണ്ട്.

ഇംഗ്ലണ്ടിൽനിന്നു ഇന്ത്യാസമുദ്രത്തിൽക്കൂടി ഇന്ത്യയിലെത്തുന്ന ഒരു ജലക്കമ്പിഏൎപ്പാടുണ്ട്.

1881_ൽ തന്നെ കൽക്കത്ത, ബോംബെ, മദ്രാസ്, കറാച്ചി, റംഗൂൺ എന്നിവിടങ്ങളിൽ ടെലഫോൺ സ്ഥാപിതമായി. 1936_ൽ ഇന്ത്യയിലാകെ 362 സ്ഥലങ്ങളിൽ ടെലഫോൺ സ്ഥാപിച്ചിരിക്കുന്നു. ഈ ഏൎപ്പാടിനു് 1600 നാഴികയിലധികം നീളമുണ്ടു്. വലിയ പട്ടണങ്ങൾ തമ്മിൽ ട്രങ്കു ടെലഫോൺകൊണ്ടു സംഘടിതമായിരിക്കുന്നു.

---

# അദ്ധ്യായം 14.

---

## വാണിജ്യം.

ഇന്ത്യയിലെ വാണിജ്യത്തെ അഭ്യന്തരവാണിജ്യം, വിദേശവാണിജ്യം, അതിൎത്തിവാണിജ്യം, തീരവാണിജ്യം, ഇടക്കാലവാണിജ്യം എന്നിങ്ങിനെ വിഭാഗിക്കാം.

സാധനകൈമാററത്തിനാണല്ലൊ വാണിജ്യമെന്നു പറയുന്നതു്. ഇങ്ങിനെ സാധനങ്ങൾ കൈമാറുന്നതു ലാഭം ഉദ്ദേശിച്ചിട്ടാണു്.

വളരെ കാലത്തേയ്ക്കു് ഇന്ത്യയിലെ വിദേശവാണിജ്യം നന്ന നിസ്സാരമായിരുന്നു. നല്ല റോഡുകളുടേയും തീവണ്ടിപ്പാതകളുടേയും അഭാവമായിരുന്നു അതിനു കാരണം. നദികളായിരുന്നു പ്രധാന ഗതാഗതമാർഗ്ഗങ്ങൾ. വലിയ സമുദ്രക്കപ്പലുകൾക്കു് അവയുടെ ഉള്ളിലേയ്ക്കു പ്രവേശി

പ്പാൻ സൌകൎയ്യമുണ്ടായിരുന്നില്ല. അതുകൊണ്ടു കപ്പലുകൾ തീരപ്രദേശത്തു മാത്രമെ എത്തിയിരുന്നുള്ളു. തീരപ്രദേശത്തെ സാമാനങ്ങൾ മാത്രമേ അവ വാങ്ങിയിരുന്നുള്ളു. അവ കൊണ്ടുവന്ന സാധനങ്ങൾ രാജ്യത്തിൻെറ ഉള്ളിലെത്തിയിരുന്നതുമില്ല. റോഡുകളും തീവണ്ടിപ്പാതകളും പണിതീൎന്നപ്പോൾ സൌകൎയ്യം പൂൎവ്വാധികം വൎദ്ധിച്ചു. അപ്പോൾ അന്യരാജ്യക്കാൎക്കാവശ്യമായ പരുത്തി, നീലം, ഗോതമ്പ്, എണ്ണക്കുരുക്കൾ മുതലായവ ഇന്ത്യക്കാർ കൃഷിചെയ്യാൻ തുടങ്ങി.

1869-ൽ സൂവസ്സ്തോടിൻെറ ഉൽഘാടനമുണ്ടായപ്പോൾ യൂറോപ്പിൽനിന്ന് ഇന്ത്യയിലേക്കുള്ള ദൂരം കുറഞ്ഞു. അപ്പോൾ വാണിജ്യസൌകൎയ്യം കുറേക്കൂടി അധികമായി.

വലിയ ഇരിമ്പുകപ്പലുകൾ പണിതുടങ്ങിയപ്പോൾ മൂന്നാമതൊരു സൌകൎയ്യവുംകൂടി ലഭ്യമായി. പണ്ട് ഇന്ത്യയിൽനിന്നു പോയിരുന്ന സാധനങ്ങൾ പട്ട്, ദന്തം, സുഗന്ധദ്രവ്യങ്ങൾ എന്നിവയായിരുന്നു. ഇപ്പോൾ അനവധി മററു സാധനങ്ങളും അയക്കുന്നു. 1850-ൽ ഉണ്ടായിരുന്ന വിദേശവാണിജ്യത്തിൻെറ 1000 ഇരട്ടിയാണ് 1938-ലെ വാണിജ്യമെന്നു ധരിക്കുക.

### 1. അഭ്യന്തരവാണിജ്യം.

ഏതു രാജ്യത്തിലേയും അഭ്യന്തരവാണിജ്യം വിദേശീയവാണിജ്യത്തേക്കാളധികമായിരിക്കും. ഇന്ത്യയിലും അങ്ങിനെതന്നെ. ഇന്ത്യയിലെ സംസ്ഥാനങ്ങൾ തമ്മിൽ

റോഡു, തീവണ്ടി, തോട്ടകൾ എന്നിവമുഖാന്തിരം നടത്തു ന്ന വാണിജ്യം വിദേശീയവാണിജ്യത്തേക്കാൾ വളരെ അധികമാണ്.

കൊച്ചിരാജ്യത്തെ ഉല്പന്നങ്ങൾ മററു രാജ്യങ്ങളിലേ യ്ക്കു് അയക്കുന്നു. പുകയില, പഞ്ചസാര എന്നീ സാധന ങ്ങൾ മററു സ്ഥലങ്ങളിൽനിന്നല്ലയോ ഇവിടെ വരുന്ന തു്? ഇങ്ങിനെ പറയുന്നതായാൽ, ഇന്ത്യയിലെ അഭ്യന്തര വാണിജ്യത്തെപ്പററി വളരെയധികം വിസ്തരിക്കേണ്ടിവ രും. ഒരു സംസ്ഥാനത്തിലുണ്ടാകുന്ന സാധനങ്ങൾ മററു സംസ്ഥാനങ്ങളിലേക്കയച്ച് ആവശ്യമുള്ള സാധനങ്ങൾ വരുത്തുന്നുവെന്നു പ്രസ്താവിക്കയാണു ഉത്തമം.

## 2. വിദേശവാണിജ്യം.

വിദേശവാണിജ്യം അധികമായും നടക്കുന്നതു ബ്രിട്ടീ ഷുസാമ്രാജ്യത്തിലെ മററു രാജ്യങ്ങളുമായാണ്.

ഇന്ത്യയിലെ ജനങ്ങളുടെ പ്രധാന തൊഴിൽ കൃഷി യാണെന്നു നിങ്ങൾ ധരിച്ചുവല്ലൊ. അതുകൊണ്ട് ഇന്ത്യ യിലെ കയററുമതികൾ അസംസ്കൃതവിഭവങ്ങളായിരിക്ക ണമല്ലൊ. സംസ്കൃതസാധനങ്ങൾ അയക്കുന്നതു പരുത്തി സ്സാമാനങ്ങളും ചണസ്സാമാനങ്ങളും മാത്രമാകുന്നു.

കയററുമതികളെ വയൽസ്സാമാനങ്ങൾ, മേച്ചിൽ സ്ഥലസാമാനങ്ങൾ, വനസാമാനങ്ങൾ, ഖനിസാമാന ങ്ങൾ, യന്ത്രശാലാസാമാനങ്ങൾ എന്നിങ്ങിനെ വേർതി രിക്കാം.

1. വയൽസാമാനങ്ങൾ—ധാന്യങ്ങളാണ് ഈ ഇ നത്തിലധികം. ബങ്കാൾ, മദ്രാസ് എന്നിവിടങ്ങളിൽനി

ന്നു ഇംഗ്ലണ്ടു, സിലോൺ, മൊറീഷ്യസ്, സ്ട്രെയിട്സ് സെററിൽമെണ്ടസ്, നററാൽ, സാൻസിബാർ എന്നിവിടങ്ങളിലേക്കു അരി കയററി അയയ്ക്കുന്നു. പഞ്ചാബു മുതലായ പ്രദേശങ്ങളിലെ പ്രധാന കയററുമതിയാണ് ഗോതമ്പ്. ഈ ഗോതമ്പു അധികമായി പോകുന്നതു ഇംഗ്ലണ്ടിലേക്കുതന്നെ. ഇംഗ്ലണ്ടിലേക്കും യൂറോപ്പിലെ മററു രാജ്യങ്ങളിലേക്കും പോകുന്ന മറെറാരു പ്രധാന സാധനമാണ് എണ്ണക്കുരുക്കൾ. കൽക്കത്ത, ചിററഗാങ്ങ്, കൊച്ചി ആലപ്പുഴ എന്നിവിടങ്ങളിൽനിന്നു കയററുന്ന ഒരു പ്രധാന സാധനമാണ് ചായ. മംഗലാപുരത്തുനിന്നു പശ്ചിമഘട്ടത്തിലെ കാപ്പി കയററുന്നു. മദ്രാസുസംസ്ഥാനത്തിലെ ഏതു തുറമുഖത്തുനിന്നും സുഗന്ധദ്രവ്യം കയററുന്നു. കുറച്ചു പുകയില ഇംഗ്ലണ്ടിലേക്കു പോകുന്നുണ്ട്. ഇന്ത്യയിലെ ചുരുട്ടുകൾ ഏഡനിലേക്കു പോകുന്നു. കൽക്കത്തയിലെ പ്രധാനമായ ഒരു കയററുമതിയാണു ചണം. പരുത്തിയാണ് മറെറാരു കയററുമതി. മലബാറിലെ കയറുകൾ ഇംഗ്ലണ്ടിലേക്കു കയററിപോകുന്നു.

2. മേച്ചിൽസ്ഥലവിഭവങ്ങൾ—ഇന്ത്യയിൽ അനവധികോടി കാലികളും ആടുകളുമുണ്ടെന്നു നിങ്ങൾ മറന്നിട്ടില്ലല്ലോ. ഇവയുടെ തോൽ പ്രധാനമായ ഒരു കയററുമതിയാണ്. ബങ്കാളത്തിലും മദ്രാസ്സിലുംനിന്നാണ് തോൽ അധികം കയററുന്നതു്. ഇംഗ്ലണ്ടിലേക്കാണു പ്രധാനമായി അയയ്ക്കുന്നതും. വടക്കെ ഇന്ത്യയിൽനിന്നു ഇംഗ്ലണ്ടിലേക്കു രോമവും കയററി അയയ്ക്കുന്നു.

3. <u>വനവിഭവങ്ങൾ</u>—തേക്കം വീട്ടിയും ചന്ദനമരവുമാണ് പ്രധാനമായതു്. കോഴിക്കോട്ടനിന്നാണ ഇവ കയററുന്നതു്. കൊച്ചിയിൽനിന്ന റബ്ബറും കൽക്കത്തായിൽനിന്ന അരക്കും കയററുന്നു.

4. <u>ഖനിവിഭവങ്ങൾ</u>—ബങ്കാളിൽനിന്ന കൽക്കരിയും മാൻഗനീസ്സും, ബോംബെയിൽനിന്ന മാൻഗനീസ്സും കയററുന്നു. ബങ്കാൾ, മദ്രാസ്സ് എന്നിവിടങ്ങളിലെ ഒരു കയററുമതിയാണ മൈക്ക.

5. <u>യന്ത്രശാലകൾ</u>— പരുത്തിന്നൂലും പരുത്തിത്തുണിയും ഇന്ത്യയിൽനിന്ന ഹോങ്ങ്കോങ്ങ്, ഈജിപ്റ്റ്, ആസ്ത്രേലിയ എന്നിവിടങ്ങളിലേക്കു കയററുന്നു. കല്ക്കത്തയിലെ ചണസ്സഞ്ചികളും ചണത്തുണിയും ലോകത്തിൽ എവിടേയും കാണാം. ഊറക്കിട്ട തോൽ കൽക്കത്തായിൽനിന്നും മദ്രാസ്സിൽനിന്നും ഇംഗ്ലണ്ടിലേക്കു കയററുന്നു. പട്ടുവസ്ത്രങ്ങളും രോമപ്പുരവതാനികളുമാണ് മററു കയററുമതികൾ.

ഇറക്കുമതികളിൽ പ്രധാനമായ ഒരു സാധനം ഭക്ഷണസാധനങ്ങളാകുന്നു. ബിസ്കട്ട്സ്, ഫലങ്ങൾ, പാല്ക്കട്ടി, ജാം, കൊക്കൊ എന്നിവ നോക്കുക. മലൈ ഉപദ്വീപിൽ നിന്ന നാളികേരവും, പേഴ്സ്യൻ ഉൾക്കടൽ തീരത്തുനിന്ന ഈന്തപ്പഴവും വന്നുചേരുന്നു. ലോകത്തിൽവച്ച ഏററവും അധികം കരിമ്പു കൃഷിചെയ്യുന്നതു് ഇന്ത്യയിലാണെങ്കിലും പഞ്ചസാര പ്രധാനമായ ഒരു ഇറക്കുമതിയാണ്. വെസ്റ്റ്ഇൻഡീസ്സിൽ നിന്നും യൂറോപ്പിൽനിന്നുമാണ്

പഞ്ചസാര അധികം വരുന്നുണ്ട്. മൊറീഷ്യസ്, ജാവാ എന്നിവിടങ്ങളിൽനിന്നും പഞ്ചസാര വരുന്നുണ്ട്. കയററി അയയ്ക്കുന്നതിലധികം സുഗന്ധദ്രവ്യങ്ങൾ ഇറക്കുന്നുണ്ട്. സാൻസിബാറിലെ കരയാമ്പൂ പ്രസിദ്ധമാണ്. സ്റ്റ്രേയിട്സ് സെററിൽമെൻട്സിൽ നിന്നു കുരുമുളക്, ജാതിക്ക, അടയ്ക്ക എന്നിവയും ജാപ്പാനിൽനിന്നു ഇഞ്ചിയും വരുന്നു. മണ്ണെണ്ണയാണു മറെറാരു ഇറക്കുമതി. കൽക്കരി, പീഞ്ഞ, ജാറമരം എന്നിവ മററ് ഇറക്കുമതികളാണ്. ഐക്യനാടുകൾ, ഈജിപ്ത് എന്നിവിടങ്ങളിൽനിന്നു പരുത്തിയും; ചൈനയിൽനിന്നു പട്ടും ആസ്ത്രേലിയയിൽ നിന്നു രോമവും വരുന്നു. പരുത്തിനൂലും പരുത്തിത്തുണികളും പ്രധാനമായ കയററുമതിയാണ്. പേർഷ്യയിൽനിന്നു പരവതാനികളും, ചൈന, ജപ്പാൻ എന്നിവിടങ്ങളിൽ നിന്നു പട്ടുവസ്ത്രങ്ങളും വരുന്നു. യന്ത്രങ്ങൾ മറെറാരു ഇറക്കുമതിയാണ്. തുന്നൽയന്ത്രങ്ങൾ, കാറുകൾ, ചവിട്ടുവണ്ടികൾ, ടൈപ്പ്റൈററിംഗ്‌യന്ത്രങ്ങൾ. ആണികൾ, ഉളികൾ. കമ്പികൾ, റെയിലുകൾ, പൈപ്പുകൾ, ട്യൂബുകൾ, വിളക്കുകൾ, ചിമ്മിണികൾ, സ്ഫടികവളകൾ, കുതിര, തീപ്പെട്ടി, ക്ലോക്കുകൾ, വാച്ചുകൾ, കർപ്പൂരം എന്നിവ മററു ഇറക്കുമതികളാണ്.

### 3. അതിർത്തി വാണിജ്യം.

ഇന്ത്യയുടെ അതിർത്തിയിലുള്ള പർവ്വതങ്ങളിൽ നല്ല ചുരങ്ങളൊ റോഡുകളൊ ഇല്ല. ഉള്ളവതന്നെ ആപൽക്കരമായവയാണ്. അതുകൊണ്ടു അതിർത്തിവാണിജ്യം അധി

കമുണ്ടെന്നുപറവാൻ തരമില്ല. അഫ്ഗനിസ്ഥാൻ, നീപ്പാ ൾ, ബൂട്ടാൻ, പടിഞ്ഞാറൻ ചൈന, സയാം എന്നിവിട ങ്ങളിലേക്ക് ഇന്ത്യയിൽനിന്നു പരുത്തിസ്സാമാനങ്ങൾ, ലോഹങ്ങൾ, ആയുധങ്ങൾ, ഉപ്പു, പഞ്ചസാര, പുകയില എന്നിവ അയക്കുന്നു. ആ രാജ്യങ്ങളിൽനിന്നു ആട്ടമാട്ട കൾ, കുതിരകൾ, ഫലങ്ങൾ, രോമം, മരുന്നു, പട്ടു എ ന്നിവ ഇവിടേയ്ക്കു കൊണ്ടുവരികയും ചെയ്യുന്നു. ഇന്ത്യയുടെ വാണിജ്യവാതിലുകൾ സമുദ്രത്തിന്നഭിമുഖമായി നിൽക്കു ന്നുവെന്നു പറയാം.

4. തീരവാണിജ്യം.

ഒരു തുറമുഖത്തുനിന്നു മറെറാരു തുറമുഖത്തേക്കു ക പ്പലുകളിൽ സാമാനങ്ങൾ കൊണ്ടുപോകുന്നു. റെയകാശ യങ്ങളില്ലാത്ത തുറമുഖങ്ങളെയാണ് ഈ കപ്പലുകൾ സ ന്ദർശിക്കുന്നതു്. അവിടങ്ങളിൽനിന്നു സാമാനങ്ങൾ ശേഖ രിച്ചു ഇവ വലിയ തുറമുഖങ്ങളിലെത്തിക്കുന്നു. ബോംബാ യിൽനിന്നു പരുത്തിസ്സാമാനങ്ങൾ കയററുന്ന കപ്പലുകൾ വടക്കോട്ടു പേഴ്സ്യൻ ഉൾക്കടൽവരെ എത്തുന്നു. കല്ക്ക ത്തയിൽനിന്നു ബങ്കാൾ കല്ക്കരി കയററുന്ന കപ്പലുകൾ, മദ്രാസ്സ്, റംഗൂൺ, കൊളംബോ എന്നിവിടങ്ങളിലും ച ണസാമാനങ്ങൾ കയററുന്ന കപ്പലുകൾ എല്ലാ തീരത്തുറ മുഖങ്ങളിലും എത്തുന്നു.

5. കൈമാററവാണിജ്യം—ഇടക്കാലവാണിജ്യം.

സൂവസ്സ്തോട്ടം മലാക്കാകടലിടുക്കും വാണിജ്യപ ന്ഥാവുകളാണല്ലോ. അവയുടെ മദ്ധ്യത്തിലാണ് നമ്മുടെ

ജന്മഭൂമി. അതുകൊണ്ട് ഇന്ത്യ പൌരസ്ത്യവാണിജ്യത്തിന്റേയും പാശ്ചാത്യവാണിജ്യത്തിന്റേയും കൈമാററസ്ഥലമാണ് എന്നു നാം ഊഹിക്കും. വാസ്തവം അങ്ങിനെ അല്ല. ഇന്ത്യയുടെ തെക്കെ അററത്തു നല്ല സൌകാശയമുള്ള ഒരു തുറമുഖമില്ലല്ലൊ. കൊച്ചിയുടെ പരിഷ്കരണത്തോടു കൂടി ഈ കുറവു പരിഹരിക്കപ്പെടും.

ഇന്ത്യയിൽനിന്ന് അസംസ്കൃതവിഭവങ്ങളാണ് അധികം കയററി അയക്കുന്നതെന്നു നാം കണ്ടുവല്ലൊ. വ്യവസായത്തിന്റെ കുറവാണ് ഇതിനു കാരണം. ഇന്ത്യയിൽ ധാതുദ്രവ്യങ്ങൾ സുലഭമായുണ്ടല്ലൊ. അതുകൊണ്ട് ഇന്നത്തേക്കാളധികം സംസ്കൃതപദാൎത്ഥങ്ങൾ ഇന്ത്യയിൽനിന്നു കയററി അയക്കുന്ന ഒരു കാലം അടുത്തുതന്നെ വന്നു ചേരുമെന്നു സമാധാനിക്കാം.

---

## അദ്ധ്യായം 15.

### ജനം, മതം, ഭാഷ.

ഇന്ത്യയിൽ ഇന്നാകെ 35 കോടി ജനമുണ്ട്. 1931-ലെ കാനേഷുമാരിക്കണക്കുപ്രകാരമാണിതു്. ഇന്നു (1938) ഇതു 37 കോടി ആയിട്ടുണ്ടാകുമെന്നാണ് ശാസ്ത്രജ്ഞന്മാർ പറയുന്നതു്.

ഈ ജനങ്ങളിൽ 26 കോടി അഥവാ 74 ശതമാനം ബ്രിട്ടീഷിന്ത്യയിലും ബാക്കിയുള്ള 9 കോടി നാട്ടുരാജ്യങ്ങളിലുമാണ്.

ഇന്ത്യയിലെ ജനങ്ങളുടെ പ്രധാന തൊഴിൽ കൃഷിയാണെന്നു പറഞ്ഞുവല്ലോ. മണ്ണിന്നു ഫലപുഷ്ടിയുള്ള സ്ഥലത്താണു ജനത്തിരക്കു അധികമായിരിക്കുക. ഇന്ത്യയിൽ മണ്ണിൻെറ ഫലപുഷ്ടി മഴയെയാണു' ആശ്രയിച്ചിരിക്കുന്നതു'. അതുകൊണ്ടു മഴ അധികമുള്ള സ്ഥലത്തു ജനത്തിരക്കു് അധികമായിരിക്കും എന്നൂഹിക്കാം. പക്ഷേ, മററു ചില സംഗതികൾകൂടി ആലോചിക്കേണ്ടതുണ്ടു്.

മഴ ധാരാളമുണ്ടെങ്കിലും ജനത്തിരക്കുണ്ടാവില്ല. എങ്ങിനെയെന്നു നോക്കുക.

(1) യഥാകാലം മഴ പെയ്യാതിരിക്കുക. മഴ പെയ്യുമെന്നു നിശ്ചയമില്ലാതിരിക്കുക.

(2) മലംപ്രദേശത്തു കൃഷിചെയ്യാൻ സൌകര്യമില്ലാതിരിക്കുക.

(3) സ്ഥലം സുഖക്കേടിനു ജന്മഭൂമിയായിരിക്കുക.

(4) ശത്രുക്കളുടെ ആക്രമണത്തിന്നു വിധേയമായിരിക്കുക.

മഴ കുറവാണെങ്കിലും ജനത്തിരക്കുണ്ടായിരിക്കും. കൃഷി നനയ്ക്കുവാൻ വെള്ളം കൊണ്ടുപോകുവാൻ ചാലുകളുണ്ടായിരിക്കുകയും ഉള്ള മഴ നിശ്ചിതസമയത്തു പെയ്യുകയും ചെയ്താൽ ജനത്തിരക്കുണ്ടാകും.

മഴയെ അനുസരിച്ചെന്നപോലെ ജനത്തിരക്കനുസരിച്ചും ഇന്ത്യയെ നാലായി വിഭജിക്കാം. അവ:—

(1) സിന്ധു—ഗംഗാതടം;

(2) തീരപ്രദേശം;

(3) ഉന്നതതടങ്ങൾ;

(4) വരണ്ട പ്രദേശം എന്നിവതന്നെ.

ഗംഗാതടം:—ഈ പ്രദേശം സർമാ താഴ്‌വരമുതൽ ജിലംവരെ നീണ്ടുകിടക്കുന്നു. ഇന്ത്യയിൽവെച്ച് ഏററവുമധികം ജനത്തിരക്കുള്ളത് ഇവിടെയാണ്. പക്ഷെ ബ്രഹ്മപുത്രാതടത്തിൽ ജനത്തിരക്കില്ല. അവിടെ കാടുകൾ സുലഭമാണ്. ആ പ്രദേശം അനാരോഗ്യകരമാണ്. അലഹബാദു മുതൽ ജിലംവരെയുള്ള സ്ഥലത്തു മഴ അധികമില്ല. പക്ഷെ, അവിടെ അനവധി ചാലുകൾ കുത്തീട്ടുള്ളതു കൊണ്ടു ജനത്തിരക്കിനു കുറവില്ല.

തീരപ്രദേശം:—പശ്ചിമതീരം തപതി മുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്നു. അത്യധികമായ മഴയുള്ള ഒരു പ്രദേശമാണ്. മഴ ഒരിക്കലും തെററാറുമില്ല. അതു കൊണ്ടു ജനത്തിരക്കുണ്ട്. പൂർവ്വതീരം ഗംഗാമുഖം മുതൽ കന്യാകുമാരിവരെ നീണ്ടു കിടക്കുന്നു. പശ്ചിമതീരത്തെപ്പോലെ മഴയില്ലെങ്കിലും സാമാന്യമായ ജനത്തിരക്കുണ്ട്. അവിടെ കുന്നുകൾ കുറവാണ്. മഹാനദി, ഗോദാവരി, കൃഷ്ണാ, കാവേരി എന്നീ നദികളുടെ മുക്കോൺ തുരുത്തുകൾ ഈ തീരത്താണ്.

ഉന്നതതടങ്ങൾ:—ഈ പ്രദേശത്തു ജനത്തിരക്കു നന്ന കുറവാണ്. ഛോട്ടാ നാഗപൂരിൽ മഴ സുലഭമായുണ്ടെങ്കിലും കാടുകൾ നിറഞ്ഞിരിക്കുന്നു.

വരണ്ടപ്രദേശം:—ഇവിടെയാണ് ഏററവും കുറച്ചു ജനമുള്ളത്. ബലൂചിസ്ഥാനത്തിൽ ചതുരശ്രനാഴികക്കു 7 ആളുകൾ മാത്രമേയുള്ളപോൽ.

ഇന്ത്യയിൽ ചതുരശ്രു നാഴികക്കു 4 മുതൽ 400 വരെ ജനങ്ങൾ ഉള്ളതായി കണക്കാക്കിയിരിക്കുന്നു. കൊച്ചി രാജ്യത്തു ചതുരശ്രുനാഴികക്കു 814 ജനം വീതമുണ്ട്.

ആകെയുള്ള ജനങ്ങളിൽ 18,19,21,914 പുരുഷന്മാരും 17,10,64,962 സ്ത്രീകളുമാകുന്നു.

ഈ ജനങ്ങളെ ഏഴു പ്രധാന വർഗ്ഗങ്ങളാക്കി തിരിച്ചിരിക്കുന്നു. ആ വർഗ്ഗങ്ങൾ

(1) ദ്രാവിഡന്മാർ;
(2) ഇന്തോ–ആര്യന്മാർ;
(3) ആര്യോ–ദ്രാവിഡന്മാർ;
(4) മങ്കോളകൾ;
(5) മംഗോളോ–ദ്രാവിഡന്മാർ;
(6) സിതിയോ–ദ്രാവിഡന്മാർ;
(7) ടർക്കോ–ഐറേനിയന്മാർ

എന്നിവ തന്നെ.

ദ്രാവിഡന്മാർ:—ചരിത്രാരംഭത്തിനു മുമ്പു ഇന്ത്യയിലെ ജനങ്ങൾ അപരിഷ്കൃതരായിരുന്നു. അവർ ഉയരം കുറഞ്ഞു കറുത്തു പരന്ന മൂക്കുള്ളവരായിരുന്നു. അവരെയാണ് ദ്രാവിഡന്മാരെന്നു പറയുന്നതു്. ഇന്ത്യയുടെ തെക്കെ അററത്തെ ജനങ്ങൾ ഇന്നും ആ വർഗ്ഗക്കാരാണ്.

ശുദ്ധ ദ്രാവിഡന്മാർ ഇന്നും ഇന്ത്യയിലുണ്ട്. ബങ്കാളത്തിലെ സന്തലുകൾ, ഒറീസ്സയിലെ യുവാംഗുകൾ, മദ്ധ്യസംസ്ഥാനത്തിലെ ഗോണ്ടുകൾ, പൂർവ്വഘട്ടങ്ങളിലെ ഗോണ്ടുകൾ, നീലഗിരിയിലെ ടോടർമാർ എന്നിവരെ നോക്കു

ക. ഇന്ത്യയുടെ തെക്കേ അററത്തുള്ള ദ്രാവിഡർ പരിഷ്കൃതരത്രെ.

ഇന്തോ_ആര്യന്മാർ. ക്രിസ്ത്വാബ്ദം തുടങ്ങുന്നതിന്നു മുമ്പുതന്നെ ആര്യന്മാർ ഇന്ത്യയിൽ പ്രവേശിച്ചിരുന്നു: പഞ്ചാബു, കാശ്മീരം, രാജപുത്രസ്ഥാനം എന്നിവിടങ്ങളിലെ ജനങ്ങൾ ഈ വർഗ്ഗക്കാരാണ്.

ആര്യോ_ദ്രാവിഡന്മാർ_ആര്യന്മാരുടെ ഒന്നാമത്തെ പ്രവേശനത്തിന്നു ശേഷം വളരെ കൊല്ലം കഴിഞ്ഞപ്പോൾ അവരിൽ രണ്ടാമത്തും ഒരു വർഗ്ഗക്കാർ ഇവിടെ വന്നുചേൎന്നു. അവർ ഗംഗയ്ക്കും യമുനയ്ക്കും മദ്ധ്യേയാണ് താമസമുറപ്പിച്ചതു്. അവർ അവിടത്തെ ദ്രാവിഡന്മാരുമായി സഹവാസം ചെയ്തു. അതുകൊണ്ട് ഒരു സങ്കരവർഗ്ഗം സംജാതമായി. അവരിൽ ആര്യന്മാരുടേയും ദ്രാവിഡന്മാരുടേയും ഗുണങ്ങളുണ്ടായിരുന്നു. ഇന്നു അവരാണ് ആ പ്രദേശങ്ങളിലെ ജനങ്ങൾ.

മങ്കോളിയന്മാർ_തിബററിലേയും ചൈനയിലേയും ജനങ്ങൾ മങ്കോളിയന്മാരാണല്ലൊ. ഇന്ത്യയുടെ വടക്കും കിഴക്കും പ്രദേശങ്ങൾ ആ രാജ്യങ്ങളെ തൊട്ടുകിടക്കുന്നു. മങ്കോളിയർ ഉയരം കുറഞ്ഞു പരന്ന മൂക്കുള്ളവരും മഞ്ഞ നിറത്തോടുകൂടിയവരുമാകുന്നു. കാശ്മീരത്തിലെയും, നീപ്പാൾ, ആസ്സാം, എന്നിവിടങ്ങളിലേയും ജനങ്ങൾ ഈ വർഗ്ഗക്കാരാണ്.

മങ്കോളോ ദ്രാവിഡന്മാർ—ബങ്കാളത്തിന്റേയും ഒറിസ്സയുടേയും കിഴക്കുഭാഗത്തു ഈ വർഗ്ഗക്കാരെ കാണാം.

ഇവർ സാമാന്യം ഉയരമുള്ളവരും പരന്ന മൂക്കുള്ളവരുമാണ്. ബങ്കാളികളിൽ ഈ വൎഗ്ഗചിഹ്നങ്ങൾ ഉണ്ട്.

സിതിയോ_ദ്രാവിഡന്മാർ—സിണ്ട്, ഗുജറാററ്, പശ്ചിമ ഡക്കാൻ എന്നിവിടങ്ങളിലെ ജനങ്ങൾ ഈ വൎഗ്ഗക്കാരാണ്. മഹാരാഷ്ട്രന്മാർ ഈ വൎഗ്ഗക്കാരാണ്.

ടൎക്കോ_ഐറേനിയന്മാർ— ബലൂചിസ്ഥാനത്തിലും വടക്കുപടിഞ്ഞാറൻ സംസ്ഥാനത്തിലും ഈ വൎഗ്ഗക്കാരുണ്ട്.

ഇന്ത്യയിലെ പ്രധാനമതങ്ങൾ ഹിന്തുമതം, മുഹമ്മദീയമതം, പാഴ്സിമതം, ക്രിസ്തുമതം, ജൂതമതം, ജൈനമതം, ബുദ്ധമതം, സിക്കുമതം, ദേവതാരാധനമതം എന്നിവയാകുന്നു.

പുരാതന ദ്രാവിഡന്മാർ ദേവതാരാധനമതക്കാരായിരുന്നു. അവരെ ആൎയ്യന്മാർ തങ്ങളുടെ മതമായ ഹിന്തുമതത്തിൽ ചേൎത്തുവെങ്കിലും അവരുടെ ദേവതാരാധനസമ്പ്രദായം നിലനിന്നുവന്നു. ഹിന്തുമതത്തിന്റെ ഏററവും താണപടിയാണ് ദേവതാരാധനമതം.

തുൎക്കികളും, ആഫ്ഗാൻകാരും, മുകിളന്മാരും ഇന്ത്യയെ ആക്രമിക്കയുണ്ടായല്ലൊ. അവരാണ് ഈ രാജ്യത്തേക്കു ഇസ്ലാംമതം കൊണ്ടുവന്നതു്. ഇന്നു ഏതാണ്ടു 6 കോടി 70 ലക്ഷം ജനങ്ങൾ ഈ മതക്കാരാണ്.

പാഴ്സികൾ പേൎഷ്യയിൽനിന്നു വന്നവരാണ്. അവർ അഗ്നിയെയാണു ആരാധിക്കുന്നത്. അവർ ഇന്നു ഒരു ലക്ഷത്തോളമേ ഉള്ളു. മിക്കവരും ബോംബെ സംസ്ഥാനത്തിലാണ്.

ക്രിസ്താബ്ദം തുടങ്ങിയ കാലത്തുതന്നെ ക്രിസ്തുമതത്തിന്നു ഇവിടെ പ്രചാരം സിദ്ധിച്ചു. പറങ്കികളുടെ വരവോടുകൂടി അവർ അനവധി ആളുകളെ മാർഗ്ഗംകൂട്ടി. ഇങ്ങിനെ കൊച്ചിയിലും തിരുവിതാംകൂറിലും അനവധി ക്രിസ്ത്യാനികളുണ്ടായി. ഇന്നാകെ 40 ലക്ഷം ജനങ്ങൾ ഈ മതക്കാരാണ്. ഇവരിൽ 20 ലക്ഷവും കൊച്ചിയിലും തിരുവിതാംകൂറിലുമായി വസിക്കുന്നു. ശേഷമുള്ളവർ മററു സ്ഥലങ്ങളിൽ വസിക്കുന്നു. ക്രിസ്ത്യാനികളിൽ യൂറോപ്യന്മാരും ഉൾപ്പെടും.

ജൂതന്മാർ എണ്ണത്തിൽ വളരെ കുറവാണ്. അവർ പശ്ചിമതീരത്താണു വസിക്കുന്നതു്.

ഇന്ത്യയിൽതന്നെ ഉത്ഭവിച്ച മതങ്ങളാണ് ജൈനമതം, ബുദ്ധമതം, സിക്കുമതം എന്നിവ.

| | |
|---|---|
| ഹിന്ദുക്കൾ | 21 കോടി 70 ലക്ഷം |
| മുഹമ്മദീയർ | 7 കോടി |
| ദേവതാരാധനക്കാർ | 85 ലക്ഷം |
| സിക്കുകാർ | 30 ലക്ഷം |
| ജൈനന്മാർ | 10 ലക്ഷം |
| ക്രിസ്ത്യാനികൾ | 40 ലക്ഷം |
| ബുദ്ധമതക്കാർ | 1 കോടി 15 ലക്ഷം |

ഇന്ത്യയിൽ ഇന്നു 147 പ്രത്യേകഭാഷകൾ സംസാരിക്കുന്നുണ്ടത്രെ. അവയെ മൂന്നു വർഗ്ഗങ്ങളാക്കി തിരിക്കാം. അവ ദ്രാവിഡഭാഷകൾ, ആര്യൻഭാഷകൾ, ഇന്തോചൈനീസുഭാഷകൾ എന്നിവതന്നെ.

ദ്രാവിഡഭാഷകൾ—മദ്രാസ്സംസ്ഥാനം; മൈസൂർ; ഹൈദരാബാദ്, ബോമ്പെ, ബങ്കാൾ എന്നിവിടങ്ങളിലെ തെക്കുഭാഗം; മദ്ധ്യസംസ്ഥാനത്തിന്റെ തെക്കുഭാഗം എന്നീ പ്രദേശങ്ങളിൽ ദ്രാവിഡഭാഷകൾ സംസാരിക്കുന്നു.

തമിഴാണ് ഏററവും പരിഷ്കൃതവും പ്രസിദ്ധവുമായത്. തെക്കെഇന്ത്യയിൽ പടിഞ്ഞാറു പശ്ചിമഘട്ടം വരെയും കിഴക്കു മദ്രാസ്സപട്ടണത്തിന്റെ അല്പം വടക്കുവരേയും ഈ ഭാഷയാണു സംസാരിക്കുന്നത്.

തെലുങ്കിനാണ് ഏററവുമധികം പ്രചാരമുള്ളത്. തമിഴ സംസാരിക്കുന്നതിന്റെ വടക്കുഭാഗത്തുള്ള സ്ഥലത്താസകലം ഈ ഭാഷയാണു സംസാരിക്കുന്നത്.

പശ്ചിമതീരത്തെ ഭാഷയാണു മലയാളം. മലബാർ, കൊച്ചി, തിരുവിതാംകൂർ എന്നിവിടങ്ങളിൽ ഈ ഭാഷയാണു സംസാരിക്കുന്നത്. ഏതാണ്ട് ഒരു കോടി ജനം ഈ ഭാഷ സംസാരിക്കുന്നുണ്ടെന്നു പറയാം.

മൈസൂരാണു കർണ്ണാടകത്തിന്റെ ജന്മഭൂമി. ബോമ്പെസംസ്ഥാനത്തിലൊരുഭാഗം, ഹൈദരാബാദ്, തെക്കൻകർണ്ണാടകം, ബല്ലാറി എന്നിവിടങ്ങളിലും ഈ ഭാഷ സംസാരിക്കുന്നു.

ദ്രാവിഡകുഡുംബത്തിലെ മറെറാരു ഭാഷയാണ് തുളു. തെക്കൻകർണ്ണാടകത്തിലാണ് ഈ ഭാഷ സംസാരിക്കുന്നത്.

നീലഗിരിമലകളിലെ വടകന്മാർ, തോടർ എന്നിവരും; മദ്ധ്യസംസ്ഥാനത്തിലെ ഗോണ്ടുകൾ, കോണ്ടുകൾ

എന്നിവരും; ഒറീസ്സ, ബീഹാർ എന്നിവിടങ്ങളിലെ സന്തലുകളും ദ്രാവിഡഭാഷകൾതന്നെ സംസാരിക്കുന്നു. അവ മുൻപറഞ്ഞവയല്ല.

ആൎയ്യഭാഷകൾ. ഇന്ത്യയുടെ ഇതരഭാഗങ്ങളിൽ ആൎയ്യഭാഷകൾ സംസാരിക്കുന്നു. അവയുടെ ഉല്പത്തിസ്ഥാനം പണ്ടത്തെ പ്രാകൃതമാണ്. ഹിന്ദി, ബങ്കാളി, ബീഹാരി, ഉറിയ, രാജസ്ഥാനി, ഗുജറാത്തി, പഞ്ചാബി, മറാത്തി എന്നിവയാണ് പ്രധാന ആൎയ്യഭാഷകൾ. ഹിന്ദിക്കാണ് ഏററവുമധികം പ്രചാരമുള്ളതു്. ഹിന്തുസ്ഥാനിയാണു മുഹമ്മദീയരുടെ ഭാഷ. അതു ഹിന്ദിയുടെ ഒരു വകഭേദം മാത്രമാണ്. ഗോദാവരിക്കു വടക്കു ഹിന്തുസ്ഥാനി അറിയാത്തവർ ചുരുങ്ങും.

ഇന്തോ_ചൈനീസുഭാഷകൾ. ഗംഗാമൈതാനത്തിന്റെ കിഴക്കുഭാഗത്താണ് ഈ ഭാഷകൾ സംസാരിക്കുന്നതു്. ഈ കുടുംബത്തിലെ പ്രധാന ഭാഷ ബൎമ്മീസ്സാകുന്നു.

ഏതാണ്ടു 23 കോടി ജനം ആൎയ്യഭാഷകളും; 6 കോടി 40 ലക്ഷം ജനം ദ്രാവിഡഭാഷകളും; ഒരു കോടി 30 ലക്ഷം ജനം ഇന്തോ_ചൈനീസുഭാഷകളും സംസാരിക്കുന്നു.

---

## അദ്ധ്യായം 16.

### രാജ്യവിഭാഗങ്ങൾ.

ഭരണാധികാരികളെ നോക്കുന്നതായാൽ ഇന്ത്യയെ 4 പ്രത്യേക വിഭാഗങ്ങളാക്കിത്തിരിക്കാം. അവ ബ്രിട്ടീഷു

കാർ നേരിട്ട് ഭരിക്കുന്ന പ്രദേശങ്ങൾ, രാജാക്കന്മാർ ഭരിക്കുന്ന രാജ്യങ്ങൾ, സ്വാതന്ത്ര്യ രാജ്യങ്ങൾ, വിദേശരാജ്യങ്ങൾ എന്നിവയാകുന്നു.

ബ്രിട്ടീഷുകാർ നേരിട്ട് ഭരിക്കുന്നവയായി 17 സംസ്ഥാനങ്ങളുണ്ട്. അവയിൽ 11 എണ്ണത്തിലെ ഭരണാധികാരികൾ ഗവർണർമാരും 6 എണ്ണത്തിലെ ഭരണാധികാരികൾ ചീഫ്കമ്മീഷണർമാരുമാകുന്നു.

ഗവർണർമാർ ഭരിക്കുന്ന സംസ്ഥാനങ്ങൾ ആസ്സാം, ബങ്കാൾ, ബീഹാർ, ഐക്യസംസ്ഥാനം, പഞ്ചാബ്, പശ്ചിമോത്തരസംസ്ഥാനം, സിണ്ട്, ബോംബെ, മദ്ധ്യസംസ്ഥാനം, മദ്രാസ്, ഒറീസ്സ എന്നിവയാകുന്നു. ചീഫ് കമ്മീഷണർമാർ ഭരിക്കുന്ന സംസ്ഥാനം ദൽഹി, ബലൂചിസ്ഥാൻ, അജമീർമെർവാറ, കുടക, ആൻഡമൻ, നിക്കോബാർ, പാന്ത്പിപ്ലോഡ എന്നിവയാകുന്നു.

രണ്ടാമത്തെ വിഭാഗത്തിൽ ഇന്ത്യയിലുള്ള 562 രാജ്യങ്ങളുമുൾപ്പെട്ടും.

സ്വാതന്ത്ര്യരാജ്യങ്ങൾ നീപ്പാളും, ബ്യൂട്ടാനുമാകുന്നു.

പുതുശ്ശേരി മുതലായ പരന്ത്രീസ്സു രാജ്യങ്ങളും ഗോവ മുതലായ പറങ്കിരാജ്യങ്ങളുമാണ് വിദേശീയ രാജ്യങ്ങൾ.

## ആസ്സാം.

1912-ലാണ് ഈ സംസ്ഥാനം രൂപവൽകൃതമായതു്.

സംസ്ഥാനത്തിന്റെ വടക്കുഭാഗത്തു ഹിമാലയപർവ്വതം സ്ഥിതി ചെയ്യുന്നു.

ഭൂപ്രകൃതിയനുസരിച്ച സംസ്ഥാനത്തെ മലംപ്രദേശം, ബ്രഹ്മപുത്രാതടം, സമ്മാതടം, എന്നിങ്ങനെ വിഭാഗിക്കാം.

ബ്രഹ്മപുത്രാതടത്തിനു 500 നാഴിക നീളവും 50 നാഴിക വീതിയുമുണ്ടു. അധികഭാഗത്തും 80 ഇഞ്ചിലധികം മഴ പെയ്യും. പക്ഷേ മദ്ധ്യഭാഗത്തു അത്ര മഴയില്ല. ചതുരശ്രനാഴികയ്ക്കു 150 ജനം പാൎത്തുവരുന്നു. നെല്ലാണ് പ്രധാനവിള, ചായത്തോട്ടങ്ങൾ സുലഭമാണ്. ഡിഗ്ബോയി എന്ന സ്ഥലത്തുനിന്നു മണ്ണെണ്ണ കുഴിച്ചെടുക്കുന്നു.

ചിറാപുഞ്ചി എന്ന കൊടുമുടി ഇവിടത്തെ മലംപ്രദേശത്തിലാണ്. ലോകത്തിൽവെച്ച ഏററവുമധികം മഴ പെയ്യുന്നതു ഇവിടെയാണ്. അതു കൊല്ലത്തിൽ 500 ഇഞ്ചാണ്. ഈ ഭാഗത്തിന്റെ ഇരുപതിലൊരുഭാഗത്തു മാത്രമേ കൃഷി നടപ്പുള്ളു. നെല്ലാണ് പ്രധാന വിള.

സമ്മ താഴ്വരയിൽ മഴ സുലഭമാണ്. നെല്ലും ചണയും സമൃദ്ധിയായി കൃഷിചെയ്തു വരുന്നു.

ആകെ ജനം 86 ലക്ഷം.

ഗോൽഹറ, ഗോഹതി, സിബ്സാഗർ, ദിബ്രുഗാർ എന്നിവ നദിയുടെ കരയിലുള്ള തുറമുഖങ്ങളാണ്.

സൎമ്മാതടത്തിലെ പ്രധാനപട്ടണമാണ് സിൽഹിററ.

തലസ്ഥാനം ഷില്ലോങ്ങാകുന്നു.

ഗവൎണ്ണറാണ് ഭരണകൎത്താവ്. 1935-ലെ ആക്ട പ്രകാരം അദ്ദേഹത്തെ സഹായിപ്പാൻ രണ്ടു വിഭാഗങ്ങളടങ്ങിയ ഒരു നിയമനിൎമ്മാണസഭയുണ്ടു്. വിഭാഗങ്ങൾക്കു

കൌൺസിലെന്നും അസംബ്ലിയെന്നും പേർ. അവയിൽ ഭൂരിപക്ഷമുള്ള കക്ഷിയുടെ നേതാവും അദ്ദേഹം നിശ്ചയിക്കുന്ന മററുള്ളവരുംകൂടിയ ഒരു മന്ത്രിസഭ ഗവർണ്ണരെ സഹായിക്കുന്നു.

ബങ്കാൾ.

1912-ലാണ് ഇന്നത്തെ രീതിയിൽ ഈ സംസ്ഥാനം രൂപവൽകൃതമായത്.

പരന്ന ഒരു മൈതാനമാണ് ഈ സംസ്ഥാനം. എല്ലാവിടേയും 60 ഇഞ്ചിലധികം മഴപെയ്യും.

ഈ സംസ്ഥാനത്തെ ഗംഗ, ബ്രഹ്മപുത്രാതടം, പഴയ മുക്കോൺതുരുത്തു, പുതിയ മുക്കോൺതുരുത്തു എന്നിങ്ങിനെ ഭാഗിക്കാം.

ഗംഗാ-ബ്രഹ്മപുത്രാതടം ഗംഗയിലേക്കു ചാഞ്ഞുകിടക്കുന്നു. വരണ്ടുപോയ അനവധി നദികളുടെ ചാലുകൾ ഇവിടെ കാണാം.

പഴയ മുക്കോൺതുരുത്തിനെ പശ്ചിമബങ്കാളമെന്നും പറയുന്നു. മുക്കോൺതുരുത്തു ദിവസംപ്രതി കിഴക്കോട്ടു മാറിവരികയാണ. പണ്ടത്തെ ചാലുകൾ വരണ്ട് ഇപ്പോൾ നെല്ലു കൃഷിചെയ്യുന്ന പ്രദേശങ്ങളായിത്തീൎന്നിരിക്കുന്നു. സമുദ്രതീരത്തിന്നരികെ സണ്ടർബൻസു (സുന്ദരവനങ്ങൾ) കിടക്കുന്നു. പശ്ചിമബങ്കാളം ചോട്ടാനാഗപുരത്തിലെ ഉന്നതതടത്തോടു ചേൎന്നുകിടക്കുന്നു.

പുതിയ മുക്കോൺതുരുത്തിനെ കിഴക്കൻ ബങ്കാളമെന്നു പറയുന്നു. ഇവിടത്തെ പ്രധാന ഗതാഗതമാൎഗ്ഗങ്ങൾ

നദികളും തോടുകളുമാകുന്നു. കാട്ടുകൾ സുലഭമാണ്. നെല്ലാണ് പ്രധാനവിള. പിന്നത്തെ പ്രധാനവിള ചണയാകുന്നു.

ഏതാണ്ടു 5 കോടി ജനമുണ്ട്. ബംഗാളിയാണ് പ്രധാനഭാഷ.

മിക്കവരും കൃഷിക്കാരാകുന്നു.

കല്ക്കത്തയാണ് പ്രധാനനഗരം. അതു ഇന്ത്യയിലെ ഒന്നാമത്തെ നഗരമത്രെ. ബ്രിട്ടീഷുസാമ്രാജ്യത്തിലെ രണ്ടാമത്തെ നഗരവുമാണ്. 1912 വരെ അതു ഇന്ത്യയിലെ തലസ്ഥാനമായിരുന്നു. ഇപ്പോൾ അതു വാണിജ്യതലസ്ഥാനമാണ്. സമുദ്രത്തിൽനിന്നു 70 നാഴിക അകത്താണ് സ്ഥിതിചെയ്യുന്നതെങ്കിലും കപ്പലുകൾക്കു നഗരത്തിലെത്താം. ഹൂഗ്ലി നദിയിന്മേലാണ് നഗരം സ്ഥിതിചെയ്യുന്നതു്. ഹൌറ അതിൻെറ ഒരു ഭാഗം മാത്രമാണ്. ഇന്ത്യയുടെ മററു ഭാഗങ്ങളുമായി നഗരം തീവണ്ടിപ്പാതകളാൽ സംഘടിതമായിരിക്കുന്നു. അവിടെ ഏതാണ്ടു 13 ലക്ഷം ജനങ്ങളുണ്ട്. നഗരം ഒരു സൎവ്വകലാശാലയുടെ ഇരിപ്പിടമാകുന്നു.

ഡാർജിലിങ്ങ് ഒരു സുഖവാസസ്ഥലമാണ്.

ചിററഗാങ്ങ് ഒരു തുറമുഖമാകുന്നു.

ഡാക്കയിൽ ഒരു സൎവ്വകലാശാലയുണ്ട്.

റാണിഗഞ്ചിലെ കല്ക്കരി ഖനികൾ പ്രസിദ്ധമത്രെ.

സീരാംപുരം, ടിററഗാർ എന്നിവിടങ്ങളിൽ വ്യവസായം നടന്നുവരുന്നു.

ഗവൎണ്ണരാണ് ഭരണകൎത്താവ്. മററു സംഗതികൾ ആസ്സാമിലെപ്പോലെ.

## ബീഹാർ.

1912_ലാണ് ഈ സംസ്ഥാനം രൂപവൽകൃതമായതു്. പക്ഷേ, 1936_ൽ ഇതിൽ നിന്നു ചില ഭാഗങ്ങൾ ഒറീസ്സ എന്നു പേരായ പുതിയ സംസ്ഥാനത്തിലേക്കു മാററിയിരിക്കുന്നു.

ഈ സംസ്ഥാനത്തു ഗംഗാതടമെന്ന സ്വാഭാവിക വിഭാഗം തന്നെയാണ് പ്രധാനം. ഇവിടെ ഐക്യസംസ്ഥാനത്തേക്കാളധികം തണുപ്പുണ്ടു്. ഈ ഭാഗത്തു കൃഷിയാണ് പ്രധാനവിള. 100_ക്കു 13 ഭാഗം തരിശായി കിടക്കുന്നു. കാടുകളില്ല.

ഏതാണ്ടു 3 കോടി ജനമുണ്ടു്. അവരെ ബീഹാരികളെന്നു പറയുന്നു.

വളരെ വ്യവസായം നടക്കുന്ന ഒരു സംസ്ഥാനമല്ല. പഞ്ചസാരവ്യവസായം നടന്നുവരുന്നു.

ഇന്ത്യയിൽ ലഭിക്കുന്ന കല്ക്കരി, ഇരിമ്പു, മൈക്ക എന്നീ ധാതുക്കളിൽ മൂന്നിൽ രണ്ടുഭാഗം ഇവിടെ നിന്നാണ് കിട്ടുന്നതു്. ഇന്ത്യയിലെ ഏററവും വലിയ ഇരിമ്പുവ്യവസായസ്ഥലമായ ജമഷഡ്പുരം ബീഹാരത്തിലാണ്.

പാട്ന (പാടലീപുത്രം) യാണ് തലസ്ഥാനം. ഇവിടത്തെ അരി പ്രസിദ്ധമത്രെ. ഈ പട്ടണം ഗംഗയുടെ തെക്കുഭാഗത്താണ്. ഇവിടെ ഒരു സവ്വകലാശാലയുണ്ടു്. ഇവിടത്തെ കുടിൽവ്യവസായപരിശീലനശാല പ്രസിദ്ധമാണ്. ഇതിൽ തുന്നപ്പണി, നെയ്ത്തു്, കൊട്ട ഉണ്ടാക്കൽ, മൺപാത്രനിമ്മാണം എന്നീ പണികൾ പഠിപ്പിക്കുന്നു.

മോംഗീർ, ഭഗൽപൂരം, ദർഭംഗ, പൂർണ്ണിയ എന്നിവ മററു പട്ടണങ്ങളാണ്.

ഭരണം ആസ്സാമിലെപ്പോലെത്തന്നെയാകുന്നു.

ഐക്യസംസ്ഥാനം.

ഈ സംസ്ഥാനം വിസ്താരംകൊണ്ടു പഞ്ചാബിനേക്കാൾ ചെറിയതാണ്. പക്ഷേ, അവിടത്തെ ഇരട്ടി ജനം ഇവിടെ ഉണ്ട്. ആകെ 5 കോടി ജനം നിവസിക്കുന്നു. ഇവിടെ 40 ഇഞ്ചിലധികം മഴയില്ല.

സംസ്ഥാനത്തെ 3 വിഭാഗങ്ങളാക്കാം. വടക്കുഭാഗം ഹിമാലയത്തിനുള്ളിലാണ്. നന്ദദേവി, ബദരീനാഥം എന്നീ സ്ഥലങ്ങൾ സമുദ്രനിരപ്പിൽനിന്നു 25,000 അടിയിലധികം ഉയരത്തിൽ സ്ഥിതിചെയ്യുന്നു. ഹിമാലയത്തിന്നു തെക്കാണ് തരൈ എന്ന പ്രദേശം. ഈ പ്രദേശം കാടാകുന്നു. ഇവിടെ പുലികളും ആനകളും സുലഭമാണ്. തരൈയുടെ തെക്കുഭാഗമാണ് മദ്ധ്യപ്രദേശം. ഏററവും ഫലവത്തായ സ്ഥലം ഇതാകുന്നു. ഇവിടത്തെ പ്രധാനവിള നെല്ലുതന്നെ. ഇന്ത്യയിൽ മറെറാരിടത്തും ഇത്ര നെല്ലുണ്ടാകുന്നില്ല. ഗോതമ്പു, യവം, കരിമ്പ് എന്നിവയും കൃഷിചെയ്യുവരുന്നു. തെക്കുഭാഗം മദ്ധ്യേന്ത്യയിലെ പീഠഭൂമിയുടെ ഒരു വിഭാഗമാണ്. ഏററവും വടക്കും തെക്കുമുള്ള വിഭാഗങ്ങളിൽ ജനം നന്ന കുറയും.

അലഹബാദാണ് തലസ്ഥാനം. ഇവിടെയാണ് യമുന ഗംഗയിൽ ചേരുന്നതു്. ഇതൊരു പുണ്യസ്ഥലമാണ്. തീവണ്ടിപ്പാതകളുടെ സങ്കേതസ്ഥാനവും വ്യാപാരകേന്ദ്രവുമാണ് ഈ നഗരം. ഒരു സർവ്വകലാശാലയുണ്ട്.

കാശിയാണ് മറെറാരു നഗരം. ഇതു ഹിന്തുക്കളുടെ മുഖ്യ പുണ്യസ്ഥലമാകുന്നു. ഈ നഗരം പട്ടവസ്ത്രങ്ങൾ ആഭരണങ്ങൾ, പിച്ചളപ്പാത്രങ്ങൾ, എന്നിവയ്ക്കു ശ്രുതിപ്പെട്ടിരിക്കുന്നു. ഹൈന്ദവ സവ്വകലാശാല ഇവിടെയാണ്. കോൺപുരം എന്ന നഗരത്തിൽ തോൽ, രോമം, പരുത്തി, ചണം എന്നിവകൊണ്ടുള്ള വ്യവസായം നടക്കുന്നു. രാജ്യത്തിന്റെ അകത്തുള്ള യാതൊരു പട്ടണത്തിലും ഇത്ര വ്യവസായമില്ല. യമുനയിന്മേൽ സ്ഥിതിചെയ്യുന്ന ആഗ്രയിലാണ് സുപ്രസിദ്ധമായ താജ്മഹാൾ. ഇതൊരു വ്യാപാരകേന്ദ്രവുമാണ്. ഔഢിലെ തലസ്ഥാനമാണ് ലക്നൌ. ഇവിടത്തെ കോവിലകങ്ങൾ മനോഹരങ്ങളത്രെ. ആലിഗാറിലാണു പ്രസിദ്ധമായ മുസ്ലിംസവ്വകലാശാല. മീററ, ബാറല്ലി മിഴ്സപുരം, മൊറാദബാദ്, എന്നിവ മററു പട്ടണങ്ങളാണ്. നാനിററാലും മുസ്സോറിയും സുഖവാസസ്ഥലങ്ങളാകുന്നു. ഭരണം ആസ്സാമിലെപ്പോലെതന്നെ.

---

## അദ്ധ്യായം 17.

### രാജ്യവിഭാഗങ്ങൾ.

(തുടച്ച)

#### പഞ്ചാബ്

ഇന്ത്യയിലെ പ്രധാന സംസ്ഥാനങ്ങളിൽ ഒന്നാണ്. വിസ്താരം 97,200 ചതുരശ്രനാഴികയാകുന്നു.

ഭൂപ്രകൃതിയനുസരിച്ചു വടക്കുപടിഞ്ഞാറൻഭാഗം, ഹിമാലയൻപ്രദേശം, പഞ്ചാബുമൈതാനം എന്നിങ്ങിനെ തിരിക്കാം.

വടക്കുപടിഞ്ഞാറൻഭാഗത്തിൽ ജിലം ചിനാബു എന്നീ നദികൾക്കു മദ്ധ്യേയുള്ള സ്ഥലമാസകലം ഉൾപ്പെട്ടും. അതു വരണ്ട മണൽ നിറഞ്ഞ ഒരു ഉന്നതതടമാണ്. തെക്ക് അതിരു സോൾട്ടുമലകളത്രെ. മില്ലററ്സാണു പ്രധാന വിള. അറേറാക്കിനു സമീപം ഒരു മണ്ണെണ്ണഖനിയുണ്ട്.

ഹിമാലയൻപ്രദേശം കാടാണ്.

പഞ്ചാബുമൈതാനം പരന്ന ഒരു പ്രദേശമാണ്. അവിടെ കുന്നുകളില്ല. അതു തെക്കുപടിഞ്ഞാട്ടു ചാഞ്ഞു കിടക്കുന്നു. സററ്ലജിന്റെ തെക്കുഭാഗത്തു നിലം ക്രമേണ ഉയൎന്നു താർമരുഭൂമിയുടെ ഒരു വിഭാഗമായിത്തീരുന്നു. ഈ മൈതാനത്തിൽക്കൂടിയാണു പഞ്ചാബിലെ 5 പ്രസിദ്ധനദികൾ പ്രവഹിക്കുന്നതു്. മഴ നന്ന കുറവാണ്. തെക്കുപടിഞ്ഞാറെ അററമാണ് ഏററവും വരണ്ടിരിക്കുന്നതു്. അവിടെ കൊല്ലത്തിൽ 5 ഇഞ്ചിൽ കുറഞ്ഞ മഴയാണു പെയ്യുന്നതു്. ഈ മൈതാനത്തിൽ 6 കനാലുകളുണ്ട്.

മൈതാനത്തിലെ പ്രധാന വിള ഗോതമ്പാകുന്നു. മില്ലട്സ്, മൈസ്സ, എണ്ണക്കുരുക്കൾ, പരുത്തി എന്നിവയും കൃഷിചെയ്യുന്നു.

ആകെ 2 കോടി 35 ലക്ഷം ജനം നിവസിക്കുന്നു. മിക്കവരും കൃഷിക്കാരാകുന്നു.

ലാഹൂരാണു തലസ്ഥാനം. അവിടെനിന്ന് അനവധി തീവണ്ടിപ്പാതകൾ പുറപ്പെടുന്നു. അതു സിക്കുകാരുടെ പ്രധാന നഗരമായിരുന്നു. അമൃതസരസ്സ് ഒരു വ്യാപാരകേന്ദ്രസ്ഥാനമാണ്. സിക്കുമതക്കാരുടെ പ്രധാന കേന്ദ്രം അവിടെയാണ്. അവിടെ അവരുടെ പ്രധാനക്ഷേത്രം സ്ഥിതിചെയ്യുന്നു. റാവൽപിണ്ടി, അറോക്ക് ജലണ്ടർ, ലൂഢിയാന, അമ്പാല എന്നിവ സൈനികസങ്കേതസ്ഥാനങ്ങളാണ്. മുൾട്ടാനിൽ വ്യാപാരം നടക്കുന്നു. സിംലയാണു പ്രധാനമായ സുഖവാസസ്ഥലം.

ഭരണകത്താവു ഗവർണർതന്നെ. അദ്ദേഹത്തെ സഹായിപ്പാൻ ഒരു നിയമസഭയുണ്ട്. അതിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട മന്ത്രിമാർ ഭരണം നടത്തുന്നു.

വടക്കുപടിഞ്ഞാറൻ സംസ്ഥാനം.

സിന്ധുനദിയുടെ പടിഞ്ഞാറുഭാഗത്തു വടക്കു ഹിന്തുക്കുഷ് മുതൽ തെക്കു സുലേമാൻവരെ നീണ്ടുകിടന്നു. ചെറിയൊരു ഭാഗം സിന്ധുവിൻെറ കിഴക്കുമുണ്ട്. മലകൾ നിറഞ്ഞ പ്രദേശമാണ്. മലകളുടെ താഴ്വരകളിൽക്കൂടി നദികൾ പ്രവഹിക്കുന്നു. ഈ താഴ്വരകളിൽക്കൂടി സൈനികപന്ഥാവുകൾ വെട്ടിയിരിക്കുന്നു. പ്രധാന പന്ഥാവു കൈബർപന്ഥാവുതന്നെ.

ആകെ 24 ലക്ഷം ജനം നിവസിക്കുന്നു.

പെഷവാറാണു തലസ്ഥാലം. അതു കൈബർപന്ഥാവിൽ സ്ഥിതിചെയ്യുന്നു. ഒരു സൈനികസങ്കേതസ്ഥാ

നമാണ്. കോഹററ, ബന്നു, ഡേറഇസ്മെയിൽഖാൻ എന്നിവ മററ സൈനികസങ്കേതസ്ഥാനങ്ങളാണ്.

ഭരണം പഞ്ചാബിലെപ്പോലെയാകുന്നു.

സിണ്ട്.

1843 മുതൽ ഇതു ബോംബെ സംസ്ഥാനത്തിൻെറ ഒരു വിഭാഗമായിരുന്നു. 1936-ൽ ഇതിനെ പ്രത്യേകമായ ഒരു സംസ്ഥാനമാക്കി. താർ മരുഭൂമിയും റൺസ് ഓഫ് കച്ചും ഇതിനെ ബോംബെ സംസ്ഥാനത്തുനിന്നു വേർതിരിക്കുന്നു.

46,373 ചതുരശ്രനാഴികയാണു വിസ്താരം.

ഈ സംസ്ഥാനത്തെ പടിഞ്ഞാറൻ ഉന്നതതടം, സിന്ധുതടം, മരുഭൂമിപ്രദേശം എന്നിങ്ങനെ വിഭാഗിക്കാം. ആദ്യത്തേതിനെ കിർതാൻ, കോഹിസ്ഥാൻ എന്നും; രണ്ടാമത്തേതിനെ പടിഞ്ഞാറൻതടം, കിഴക്കൻതടം, മുക്കോൺതുരുത്ത് എന്നും; മൂന്നാമത്തേതിനെ താരെന്നും പാറെറന്നും വീണ്ടും ഭാഗിക്കാം.

സുക്കൂർബാറേജ് എന്ന അണക്കെട്ട് ഇവിടെയാണ്. ലോകത്തിലെ ഏററവും വലിയ അണയാണിതു്. അതിനു 4,725 അടി നീളമുണ്ടത്രെ. 40,00,000 ഏക്കർ സ്ഥലത്തേക്ക് അവിടെനിന്നു വെള്ളം കൊണ്ടുപോകുന്നു. റാബി, ഗോതമ്പ്, പരുത്തി എന്നിവയാണു പ്രധാന വിളവുകൾ.

മലകളില്ല. പ്രധാന നദി സിന്ധുതന്നെ. ഇതിൻെറ സമതലപദ്ധതി സിണ്ടിലെ ഹൈദരാബാദുവരെ നീണ്ടു

കിടക്കുന്നു. ഹൈദരാബാദിനു തെക്കുഭാഗത്തു മുക്കോൺ തുരുത്തിൻെറ ആരംഭമായി. നദീതടം ചുററുമുള്ള പ്രദേശത്തേക്കാളധികം ഉയൎന്നിരിക്കുന്നു. അതുകൊണ്ടു നദിക്ക് അനവധി ശാഖകളുണ്ട്. മുക്കോൺതുരുത്തു നദിയുടെ രണ്ടുഭാഗത്തുമായി വിഭജിച്ചുകിടക്കുന്നു. ഓരോ ഭാഗത്തിനും 130 നാഴികവീതം വീതിയുണ്ട്. കൃഷി ഇല്ലെന്നുതന്നെ പറയാം.

ചില ഭാഗങ്ങളിൽ കൊല്ലത്തിൽ 3 ഇഞ്ചു മഴയേ പെയ്യുന്നുള്ളു.

കാട്ടുകഴുതകളും ഒട്ടകങ്ങളും സുലഭമാണ്.

ആകെ 39 ലക്ഷം ജനം നിവസിക്കുന്നു. 10 ലക്ഷം ഹിന്തുക്കളും ബാക്കിയുള്ളവരിൽ 28 ലക്ഷവും മുഹമ്മദീയരുമാണ്.

പ്രധാന നഗരം കറാച്ചിതന്നെ. സിന്ധു മുക്കോൺതുരുത്തിൻെറ പടിഞ്ഞാറെ അററത്താണ്. 1844 മുതൽ അതു സിണ്ടിൻെറ തലസ്ഥാനമായി. സിന്ധു താഴ്വരയിലെ തീവണ്ടിപ്പാതപ്പണിയും, പഞ്ചാബിലെ തോട്ടു പണിയും കഴിഞ്ഞതപ്പോൾ കറാച്ചിയുടെ പ്രാബല്യം വൎദ്ധിച്ചു. ഇന്ന് അതു ഇന്ത്യാസാമ്രാജ്യത്തിലെ നാലാമത്തെ തുറമുഖമാണ്. അതിൻെറ പ്രാധാന്യത്തിനുള്ള കാരണങ്ങൾ നോക്കുക.

1. നൌകാശയം സ്വാഭാവികമായതും സാമാന്യം വലുതുമാണ്. ഏററവും വലിയ കപ്പലുകൾകൂടി പ്രവേശിക്കാം.

2. സിന്ധുതടം, വടക്കുപടിഞ്ഞാറൻ അതിൎത്തി എന്നിവിടങ്ങളിലെ വ്യാപാരത്തുറമുഖമാണതു്.

3. യൂറോപ്പിന്നു ഏററവും അടുത്ത ഇന്ത്യൻ തുറമുഖമാണു്.

4. ഇംഗ്ലണ്ടിൽനിന്നു സൈന്യങ്ങളെ അവിടെ എളുപ്പം ഇറക്കാം.

5. ഒരു വിമാനത്താവളമാണു്.

ഹൈദരാബാദിൽ റോഡുകളും തീവണ്ടിപ്പാതകളും ചേരുന്നു.

സുക്കൂറിലെ അണ പ്രസിദ്ധമാണല്ലൊ. അവിടെ 90 അടി പൊക്കമുള്ള ഒരു ഗോപുരമുണ്ടു്. അക്ബരുടെ സമാനകാലീനനായ ഒരു രാജാവാണു് അതു പണിചെയ്യിച്ചതു്. അവിടെ ഒരു തീവണ്ടിപ്പാലമുണ്ടു്.

മോഹൻജദരോ എന്ന പട്ടണം സിണ്ടിലാണു്. 5000 കൊല്ലത്തിനുമുമ്പുള്ള ദ്രാവിഡപരിഷ്കാരചിഹ്നങ്ങൾ ഇവിടെ കാണപ്പെടുന്നു.

അപ്പർസിണ്ടിലുള്ള ഷികർപുരത്തു നിന്നു ഒരു വാണിജ്യമാൎഗ്ഗം അഫ്ഗാനിസ്ഥാനത്തേക്കു പോകുന്നു.

റോറി, ബുക്കൂർ എന്നിവിടങ്ങളിൽ തീവണ്ടിപ്പാലങ്ങളുണ്ടു്.

ജക്കോബബാദാണു് ഇന്ത്യയിൽവെച്ചു ഏററവും ചൂടുള്ള സ്ഥലം.

ഗവൎണ്ണരാണു് ഭരണകൎത്താവു്. ഒരു വിഭാഗമുള്ള ഒരു നിയമനിൎമ്മാണസഭയുണ്ടു്. ഒരു മന്ത്രിസഭ ഗവൎണ്ണരുടെ കീഴിൽ ഭരണം നടത്തുന്നു.

കൈയർപുരമാണു് ഏററവും വലിയ നാട്ടുരാജ്യം.

ബോംബെ സംസ്ഥാനം.

ഇന്ത്യയുടെ പശ്ചിമതീരത്തു സാമാന്യം നീണ്ടുകിടക്കുന്ന ഒരു വിഭാഗമാണ് ബോംബെ സംസ്ഥാനം. അതിനു ഒരിടത്തും 300 നാഴികയിലധികം വീതിയില്ല.

നാനാതരത്തിലുള്ള ഭൂമിയാണ് ഈ സംസ്ഥാനത്തിലുള്ളതു്. അവയെ മൊത്തമായി 5 ഇനങ്ങളാക്കിത്തിരിക്കാം. അവയിൽ ഒരെണ്ണം നമ്മദയ്ക്കു വടക്കും നാലെണ്ണം തെക്കുമാകുന്നു.

വടക്കുള്ള ഭാഗം ഗുജറത്താണ്. അതിൽ കത്തിയവാർ, കച്ച് എന്നീ അർദ്ധദ്വീപുകളും ലൂനിവരെയുള്ള മൈതാനവും ഉൾപ്പെടും. താഴ്ന്നുപരന്നു കിടക്കുന്ന പ്രദേശമാണ് ഗുജറാറ്. നമ്മദയ്ക്കടുത്തു മണ്ണു ഫലപുഷ്ടിയുള്ളതാണ്. വടക്കോട്ടു പോകുന്തോറും ഫലപുഷ്ടികുറയുന്നു.

നമ്മദയ്ക്കു തെക്കുള്ള ഭാഗങ്ങൾ തീരപ്രദേശം, കാണ്ടേഷ്യ, ബോംബെ ഡക്കാൻ, ബോംബെ കരനാടകം എന്നിവയാകുന്നു.

തീരപ്രദേശം നമ്മദമുതൽ സംസ്ഥാനത്തിൻെറ തെക്കേ അററംവരെ നീണ്ടുകിടക്കുന്നു. ഇതിൽ വടക്കൻ കൊങ്കണം, തെക്കൻ കൊങ്കണം, ഗോവ, വടക്കൻ കണ്ണാടകം എന്നിവ ഉൾപ്പെടും. നന്ന വീതികുറഞ്ഞ പ്രദേശമാണ്. മഴ സുലഭമാകയാൽ നെല്ലും, നാളികേരവും സമൃദ്ധിയായി വിളയുന്നു. പശ്ചിമഘട്ടങ്ങളുടെ ചരിവിൽ തേക്കും മുളയും സുലഭമാണ്.

കാണ്ടേഷ്യ മാൾവവരെ നീണ്ടുകിടക്കുന്നു. തപതിനദി ഇവിടെക്കൂടി ഒഴുകുന്നു. പരുത്തിയാണു പ്രധാന വിള.

പശ്ചിമഘട്ടംമുതൽ തുടങ്ങി നൎമ്മദാ, കൃഷ്ണാ എന്നീ നദികൾവരെ വ്യാപിച്ചുകിടക്കുന്ന പ്രദേശമാണ് ദക്കാൻ. തപതി, ഗോദാവരി, കൃഷ്ണാ എന്നീ നദികൾ ഇവിടെ കൂടി ഒഴുകുന്നു. മഴ ദുർല്ലഭം. പുല്ലു സുലഭമാണ്.

കൃഷ്ണയുടെ തെക്കുള്ള ദക്കാൻ ഉന്നതതടമാണ് കരനാടകം. പരുത്തിയാണു പ്രധാനവിള.

ആകെ ഒരുകോടി എൺപതുലക്ഷം ജനം നിവസിക്കുന്നു. ദ്രാവിഡന്മാരും സിതിയന്മാരുമാണ്. മൂന്നു ഹിന്തുക്കൾക്ക് ഒരു മുഹമ്മദീയൻ വീതമുണ്ട്. ഗുജറാത്തി, മറാത്തി, കൎണ്ണാടകം എന്നീ ഭാഷകൾ സംസാരിച്ചുവരുന്നു. മലകൾ നിറഞ്ഞ സംസ്ഥാനമാകയാലും പ്ലേഗുബാധയുള്ളതിനാലും ജനത്തിരക്കു കുറവാണ്. നഗരവാസികളാണധികം. സൂറററ്, ബ്രോച്ച് എന്നിവിടങ്ങളിൽ പാഴ്സികളുണ്ട്. ബോംബെ നഗരത്തിൽ അരലക്ഷം പാഴ്സികളുണ്ട്.

ബോംബെയാണു പ്രധാന നഗരം. ഏതാണ്ടു 11 ലക്ഷം ജനമുണ്ട്. ബോംബെ, ദ്വീപിന്മേൽ സ്ഥിതി ചെയ്യുന്നു. ഇതിന്റെ സ്ഥാനം തന്നെയാണു പ്രാധാന്യത്തിന്നു കാരണം. നൌകാശയം വളരെ നല്ലതാണ്. ഇന്ത്യയിലെ തുറമുഖങ്ങളിൽവെച്ചു കറാച്ചി കഴിഞ്ഞാൽ യൂറോപ്പിന്നു് ഏററവുമടുത്തതു ബോംബെയാകുന്നു. ഇന്ത്യയുടെ മദ്ധ്യഭാഗത്താണ് ഈ നഗരം. അതുകൊണ്ടു ഇവിടേയ്ക്കു് അനവധി സ്ഥലത്തുനിന്നു സാമാനങ്ങൾ വരും. പരുത്തിവ്യവ

സായകേന്ദ്രവുമാണ്. ഇവിടെ ഒരു സവ്വകലാശാലയുണ്ട്. ഇവിടെ അനവധി മനോഹരകെട്ടിടങ്ങൾ കാണാം. നൌ കാശയത്തിന്നകത്താണ് എലിഫൻററാദ്വീപ്.

അഹമ്മദ്ബാദ പണ്ടകാലത്തു ഗുജറാത്തിൻെറ തലസ്ഥാനമായിരുന്നു. ഇപ്പോൾ ഇവിടെ 60 പരുത്തിവ്യവസായശാലകളുണ്ട്.

സൂറത്തിൻെറ പ്രാധാന്യം ദിനംപ്രതി കുറഞ്ഞുവരുന്നു.

പൂന പണ്ടകാലത്തു പെഷ്വമാരുടെ തലസ്ഥാനമായിരുന്നു. മഴക്കാലത്തു ഗവർണർ ഇവിടെയാണു താമസിക്കുന്നതു്. രാജകോട്ട്, ബ്രൂജ്, മാർമഗൊ, അഹമ്മദ്നഗരം, ബീജപുരം (വിജയപുരം), ഷോലാപുരം, ദർവാർ, മഹാബലേശ്വരം, നാസിക് എന്നിവ മററു പട്ടണങ്ങളാണ്. മഹാബലേശ്വരം, നാസിക് എന്നിവ സുഖവാസസ്ഥലങ്ങളാകുന്നു. ഭരണം ബങ്കാളത്തിലേതുപോലെയാണ്.

---

# അദ്ധ്യായം 18.

## രാജ്യവിഭാഗങ്ങൾ.

(തുടച്ച്)

### മദ്രാസുസംസ്ഥാനം.

ഈ സംസ്ഥാനം പഴയ സെൻറ് ജോർജ് കോട്ട വലുതായി ഉണ്ടായതാകുന്നു. സംസ്ഥാനം ഇന്ത്യാ രാജ്യ

ത്തിൻെറ തെക്കെ അററമാസകലം വ്യാപിച്ചുകിടക്കുന്നു. ഇതിൽ ദക്കാൻ പീഠഭൂമിയുടെ ഒരു ഭാഗവും ഉൾപ്പെട്ടും.

സ്വാഭാവിക സ്ഥിതിയനുസരിച്ച സംസ്ഥാനത്തെ പശ്ചിമതീരം, കരനാടകം, വടക്കൻസക്കാർ, പീഠഭൂമി എന്നിങ്ങിനെ വിഭാഗിക്കാം.

പശ്ചിമതീരത്തെത്തന്നെ മണൽ പ്രദേശം, മൈതാനം, പശ്ചിമഘട്ടച്ചരിവു എന്നിങ്ങനെ വേർതിരിക്കാം. മഴ എവിടേയും സുലഭമാണ്. മണൽ പ്രദേശം തെങ്ങു കൊണ്ടു നിറഞ്ഞിരിക്കുന്നു. മൈതാന ഭാഗത്താണ് കായലുകൾ. ഇവിടെ അനവധി നൌകാശയങ്ങളുണ്ടു്. കൊച്ചിയാണ് അവയിൽ പ്രധാനമായവ. നെല്ല്, കുരുമുളക് എന്നിവ സമൃദ്ധിയായുണ്ടാകുന്നു. ജനം ഇടതിങ്ങി പാക്കുന്നു. മിക്കവരും കൃഷിക്കാരാണ്. പായനെയ്ത്തും, മത്സ്യം പിടുത്തവും മററു പ്രധാന തൊഴിലുകളത്രെ. കരനാടകത്തെ സമുദ്രതീരമെന്നും, പടിഞ്ഞാറുള്ള ഉയൎന്ന പ്രദേശമെന്നും വിഭാഗിക്കാം. മഴ പെയ്യുന്നതു ഒക്ടോബർ മുതൽ ഡിസംബർവരെയാണ്. 40 ഇഞ്ചിലധികം മഴയില്ല. കാടുകൾ സുലഭമാണ്. ക്ഷാമം ഇടയ്ക്കിടെ ഉണ്ടാകാറുണ്ടു്. തീരപ്രദേശത്തു കൃഷി നടന്നുവരുന്നു. പ്രധാന വിള നെല്ലുതന്നെ. മേട്ടുരണയും പെരിയാറണയും പ്രസിദ്ധമാണ്. പരുത്തി, നിലക്കടല, ചായ എന്നിവയും കൃഷി ചെയ്യുന്നു.

വടക്കൻസക്കാർ സമുദ്രതീരത്താണെങ്കിലും ഒരു മൈതാനമല്ല. മദ്ധ്യഭാഗം ഗോദാവരിയുടേയും കൃഷ്ണയുടേ

 യും മുക്കോൺതുരുത്തുതന്നെ. കാട്ടകൾ സുലഭമാണ്. വിശാഖപട്ടണത്തിന്ന സമീപം മാൻഗനീസു കുഴിച്ചെടുക്കുന്നു. വിശാഖപട്ടണത്തെ നൌകാശയം പ്രസിദ്ധമത്രെ. പ്രധാന വിള നെല്ലുതന്നെ.

ദക്കാൻ ഉന്നതതടത്തിൽ മഴ ദുർല്ലഭമാണ്. മില്ലട്സാണു ജനങ്ങളുടെ പ്രധാന ഭക്ഷണസാധനം. പരുത്തി സമൃദ്ധിയായി കൃഷിചെയ്യുവരുന്നു.

ആകെ ജനം 4 കോടി 65 ലക്ഷം.

മദ്രാസാണു തലസ്ഥാനം. ഇന്ത്യയിലെ മൂന്നാമത്തെ നഗരമത്രെ. ആകെ ജനം 5 ലക്ഷം. മൂന്നാമത്തെ തുറമുഖമവുമാണ്. തീവണ്ടിപ്പാതകളുടെ സംഗമസ്ഥാനമാണ്. ഒരു സർവ്വകലാശാലയുണ്ട്.

തൂത്തുകുടിയിൽ മുത്തുചിപ്പികൾ മുങ്ങി എടുക്കുന്നു.

ധനുഷ്കോടിയിലാണ് തെക്കെഇന്ത്യാ തീവണ്ടിപ്പാത അവസാനിക്കുന്നത്.

മധുരയും തൃശ്ശിനാപ്പള്ളിയും പ്രസിദ്ധപട്ടണങ്ങളാണ്. മധുരയിലെ ആയിരംകാൽ മണ്ഡപവും തൃശ്ശിനാപ്പള്ളിയിലെ പാറക്കോട്ടയും ശ്രുതിപ്പെട്ടവയത്രെ.

പശ്ചിമതീരത്തു തീവണ്ടിപ്പാത അവസാനിക്കുന്നതു മംഗലാപുരത്തത്രെ. കോഴിക്കോട്ട മറെറാരു പ്രധാന നഗരമാണ്.

കോകനാദ, മസിലിപട്ടണം, രാജമഹേന്ദ്രി, ബസ്വാഡ എന്നിവ വടക്കൻസക്കാരിലാകുന്നു. ബല്ലാരി, അനന്തപ്പൂർ എന്നിവ പീഠഭൂമിയിലാണ്. ഇന്ത്യയിലെ

ഏററവും നല്ല സുഖവാസസ്ഥലം ഉൗട്ടക്കമണ്ടാകുന്നു. ഭരണം ബോംബെയിലത്തെപ്പോലെതന്നെയാകുന്നു.

മദ്ധ്യസംസ്ഥാനം.

ഈ സംസ്ഥാനം ഇന്ത്യയുടെ മദ്ധ്യത്തിലാണ്. ഏതാണ്ട മദ്രാസ്സംസ്ഥാനത്തിൻെറ വലിപ്പം കാണും. എന്നാൽ അവിടത്തെ മൂന്നിലൊന്നു മാത്രമാണു ജനം. ആകെ ഒരുകോടി അമ്പതുലക്ഷം.

സംസ്ഥാനത്തിൻെറ വടക്കെഅററത്തു ശതപുരമലകഠം കിടക്കുന്നു. കുന്നുകളിൽ പ്രധാനമായവ മഹാദേവമലകളും മഹാകാളിമലകളുമാണ്. നാഗപുരത്തിന്നു ചുററുമുള്ള പ്രദേശം ഗോദാവരീതടമത്രെ. തെക്കുഭാഗത്തു പൂൎവ്വഘട്ടം കിടക്കുന്നു. ഗോദാവരീതടത്തിൽ കല്ക്കരിയുണ്ട്. പൂൎവ്വഘട്ടഭാഗത്തു കാടുകഠം സുലഭമാണ്.

നാഗപുരമാണു തലസ്ഥാനം. ബോംബെയ്ക്കും കൽക്കത്തെയ്ക്കും ഏതാണ്ട നടുവിലാണ്. പരുത്തിവ്യവസായം നടക്കുന്നു. ഒരു സൎവ്വകലാശാലയുണ്ട്.

വാൎദ്ധ, ചാണ്ട എന്നീ സ്ഥലങ്ങളിലും പരുത്തിവ്യവസായം നടക്കുന്നു.

ബീറാറിലെ പ്രധാന നഗരമാണ് അമരാവതി. അവിടേയും പരുത്തിവ്യവസായം നടക്കുന്നു.

വടക്കുള്ള ജബൽപുരം ഒരു തീവണ്ടിസംഗമസ്ഥാനമാണ്.

ഗവൎണ്ണരാണു ഭരണകൎത്താവ്. അദ്ദേഹത്തെ സഹായിപ്പാൻ ഒരു വിഭാഗമുള്ള ഒരു നിയമനിൎമ്മാണസഭയുണ്ട്.

ഒറീസ്സ.

1912 വരെ ബങ്കാളത്തിന്റെ വിഭാഗമായി ഒരു ഒറീസ്സ ഡിവിഷൻ ഉണ്ടായിരുന്നു. 1912-ൽ അതും മററു ചില ഭാഗങ്ങളുംകൂടി ബീഹാർ ഒറീസ്സ എന്നൊരു പുതിയ സംസ്ഥാനമാക്കി. 1936-ൽ ഒറീസ്സയെ ബീഹാരത്തിൽ നിന്നും വേർപെടുത്തി ഒരു പ്രത്യേക സംസ്ഥാനമാക്കി. പ്രത്യേക സംസ്ഥാനത്തിൽ മദ്രാസ്സിൽനിന്നും ചില ഭാഗങ്ങൾ ചേർത്തിട്ടുണ്ട്. മദ്രാസ്സിൽനിന്നു എടുത്ത ഭാഗം സംസ്ഥാനത്തിന്റെ മുക്കാൽ ഭാഗമാണെന്നു പറയാം. കുറച്ചു ഭാഗം മദ്ധ്യസംസ്ഥാനത്തുനിന്നും എടുത്തിട്ടുണ്ട്.

ആകെ വിസ്താരം 34,000 ചതുരശ്രനാഴികയാണ്. ഇതിൽ 20,000 ചതുരശ്രനാഴികയും എക്സ്ക്ലൂഡഡ് വിഭാഗമാണ്. മറേറതു സംസ്ഥാനത്തിലും ഇത്രയധികം എക്സ്ക്ലൂഡഡ് വിഭാഗമില്ല.

ജയപുരം സെമിണ്ടാരിയുടെ ഒരു ഭാഗം പാർലിക്കമിഡിപട്ടണം ഉൾപ്പെടെയുള്ള പാർലിക്കമിഡി സെമിണ്ടാരിയുടെ ഭാഗം, ജലന്ത്രമിലിയകളും ഒറീസ്സയിലാണ്.

മഹാനദി ഒറീസ്സയിൽകൂടി പ്രവേശിക്കുന്നു. ഈ നദി ശതപുരമലയിൽ അമരകണ്ടക നിരയുടെ തെക്കുഭാഗത്തു ഉത്ഭവിക്കുന്നു. ഛോട്ടാനാഗപുരം ഉന്നതതടങ്ങളെ കടന്നു പൂർവ്വഘട്ടങ്ങളിൽകൂടി തീരത്തെത്തുന്നു. മുക്കോൺ തുരുത്തുണ്ട്. ഹൂഗ്ലിയിൽനിന്നു ഏതാണ്ടു 200 നാഴിക തെക്കുഭാഗത്താണ് നദി കടലിൽ ചേരുന്നത്. വൈതരണിയും ബ്രാഹ്മിണിയും പോഷകനദികളാണ്.

ചോട്ടാനാഗപ്പൂരം കുന്നുകൾ, ഒറീസ്സാ ഉന്നതതടം, സമതലം എന്നിങ്ങനെ മൂന്നു സ്വാഭാവികവിഭാഗങ്ങളുണ്ടു. മഹാനദിയുടെ മുക്കോൺതുരുത്താണ് സമതലം. അവിടെ കൊല്ലത്തിൽ 50 ഇഞ്ചു മഴപെയ്യും. നെല്ലാണ് പ്രധാന വിള. ജനം തിങ്ങിപ്പാർക്കുന്നു.

ആകെ ജനം 70 ലക്ഷം. 65 ലക്ഷവും ഹിന്തുക്കളാണ്. മുസ്ലീമുകൾ 2 ലക്ഷമേ ഉള്ളൂ. 26,70,000 ജനം എക്സ്ക്ലൂഡഡ് വിഭാഗത്തു താമസിക്കുന്നു. ചോട്ടാനാഗപ്പുരത്തിലെ ജനങ്ങൾ ദ്രാവിഡവർഗ്ഗക്കാരാണ്. ഭാഷ ഉറിയയാകുന്നു.

കട്ടാക്കാണു തലസ്ഥാനം. അവിടെ ഒരു കോട്ട ഉണ്ട്. അവിടേക്കു റോഡുകളും, നദികളും, തോടുകളും, തീവണ്ടിപ്പാതകളും എത്തുന്നു. വ്യാപാര കേന്ദ്രമാണ്. ഫലവത്തായ ഒരു മൈതാനത്തിൻെറ നടുവിലാണ് സ്ഥാനം.

കട്ടാക്കിൻെറ തെക്കുഭാഗത്തു തീരത്താണ് പൂരി; ഹിന്തുക്കളുടെ ഒരു പുണ്യക്ഷേത്രമാണ്.

ചാന്ദബലിയും ബാലസോറും തുറമുഖങ്ങളാണ്. ചാന്ദബലിയിൽ ഒരു നാവികവിദ്യാലയം സ്ഥാപിച്ചിരിക്കുന്നു.

ഗവർണ്ണരാണ് ഭരണകർത്താവ്. അദ്ദേഹത്തെ സഹായിപ്പാൻ ഒരു ലജിസ്ലേററീവ് അസംബ്ളിയും മന്ത്രിസഭയും ഉണ്ട്.

---

# അദ്ധ്യായം 19.

---

## ചീഫ് കമ്മീഷണർമാരുടെ സംസ്ഥാനങ്ങൾ.

ഇവ ദൽഹി ബലൂചിസ്ഥാൻ, അജമീർ മെർവാറ, കൂടക, ആൻഡമൻ-നിക്കോർബാർ, പാൻത് പിപ്ലോഡ എന്നിവയാണ്.

### 1. ദൽഹി.

ദൽഹിനഗരവും പരിസരപ്രദേശങ്ങളും കൂടിയാണ് ഈ സംസ്ഥാനം രൂപവൽകൃതമായിരിക്കുന്നത്. ഈ നഗരം യമുനയിന്മേൽ സ്ഥിതിചെയ്യുന്നു. 557 ചതുരശ്രനാഴികയാണ് സംസ്ഥാനത്തിൻെറ വിസ്താരം. ജനം 6,36,246 ഇപ്പോഴത്തെ ദൽഹിക്കു സമീപം 6 പഴയ ദൽഹികളുണ്ട്. ന്യൂ ദൽഹി എന്ന പേരായി ഏഴാമതൊന്നും പണിതീൎന്നിരിക്കുന്നു. മുഗിൾചക്രവൎത്തിമാരുടെ കാലത്തു ഈ നഗരമായിരുന്നു തലസ്ഥാനം. പാണ്ഡവരാജാവായ യുധിഷ്ഠിരൻെറ തലസ്ഥാനമായ ഇന്ദ്രപ്രസ്ഥവും ഈ നഗരമാണ്. ദൽഹി ഒരു വ്യാപാരകേന്ദ്രസ്ഥാനമാണ്; വ്യവസായകേന്ദ്രവുമാണ്. അനവധി തീവണ്ടിപ്പാതകൾ ഇവിടെ വന്നുചേരുന്നു. ദൽഹിയുടെ ചരിത്രമാണ് ഇന്ത്യയുടെ ചരിത്രം. ഇവിടെ മനോഹരങ്ങളായ അനവധി കെട്ടിടങ്ങളുണ്ട്.

### 2. ബലൂചിസ്ഥാൻ.

സിന്ധുതടത്തിൽനിന്നു സുലേമാൻ, കിർകാർ എന്നീ മലകളാൽ വേർതിരിക്കപ്പെട്ടിരിക്കുന്നു. ബലൂചിസ്ഥാൻ,

ഇറാൻ ഉന്നതതടത്തിന്റെ കിഴക്കഭാഗമാണ് ബ്രിട്ടീഷു കാക്ക്ധീനമായ പ്രദേശം. മഴയില്ലെന്നുതന്നെ പറയാം.

ക്വെററയാണ് പ്രധാനനഗരം. ഒരു സൈനിക സ്ഥാനമാണ്. അതു കോട്ടകളാൽ സുരക്ഷിതമായിരിക്കുന്നു. തീവണ്ടിപ്പാത ജാക്കോബബാദുമായി ഈ നഗരത്തെ ഘടിപ്പിക്കുന്നു. കണ്ടഹാരം, അഫ്ഗനിസ്ഥാൻ, പേഷ്യ എന്നിവിടങ്ങളിലേക്ക് ഒരു കാരവൻമാർഗ്ഗം ഇവിടെനിന്നു ആരംഭിക്കുന്നു.

### 3. അജമീർമെർവാറ.

രാജപുത്രസ്ഥാനത്തിന്റെ നടുക്ക കിടക്കുന്നു. അരാവലിമലകൾ സംസ്ഥാനത്തിന്റെ നടുവിലാണ്. സംസ്ഥാനത്തിന്നു 2,711 ചതുരശ്രനാഴിക വിസ്താരമുണ്ട്. കാലാവസ്ഥ സുഖകരമാണ്. മഴ കൊല്ലത്തിൽ ഏതാണ്ട 20 ഇഞ്ച് മാത്രമേ ഉണ്ടാകയുള്ളൂ. അജമീർ പരന്നും, മെർവാറ കുന്നുകൾ നിറഞ്ഞുമിരിക്കുന്നു.

5,60,292 ജനം നിവസിക്കുന്നു. കൃഷിയാണ് പ്രധാന തൊഴിൽ.

അജമീരമാണ് പ്രധാന നഗരം.

ഇവിടെ അനവധി മനോഹരകെട്ടിടങ്ങളുണ്ട്. മുസ്ലിംകാരുടെ പള്ളിയാണ് പ്രധാനമായത്.

### 4. കുടക.

മൈസൂരിന്റെ പടിഞ്ഞാറഭാഗത്തു കിടക്കുന്നു. 1,582 ചതുരശ്രനാഴിക വിസ്താരമുണ്ട്.

1834 മുതൽ ബ്രിട്ടീഷിന്ത്യയിലെ ഒരു സംസ്ഥാനമാണ്. കുന്നുകൾ നിറഞ്ഞിരിക്കുന്നു. മഴ സുലഭമാണ്. മെക്കറായിൽ 130 ഇഞ്ച് മഴ പെയ്യും.

നെല്ലാണ് പ്രധാനവിളവ്. ചായയും കാപ്പിയും കൃഷി ചെയ്യുന്നു.

ആകെ 1,80,000 ജനമുണ്ട്. 40 ശതമാനം കൃസ്ത്യ കാരാണ്. തമിഴ, മലയാളം, കന്നാടകം എന്നിവ ചേന്ന ഒരു മിശ്രഭാഷ സംസാരിക്കുന്നു.

തലസ്ഥാനം മെർക്കാറയാണ്.

മൈസൂരിലെ റസിഡണ്ടാണ് ചീഫ് കമ്മീഷണർ. അദ്ദേഹത്തെ സഹായിപ്പാൻ ഒരു നിയമനിമ്മാണസഭയുണ്ട്.

5. ആൻഡമൻ—നിക്കോബാർ.

ആൻഡമൻസിൽ ഗ്രെററ് ആൻഡമൻസെന്നും, ലിററിൽ ആൻഡമെൻസെന്നും രണ്ടു വിഭാഗങ്ങളുണ്ട്. രണ്ടിന്റേയും നടുവിലാണ് ഡൻകൻ പാസ്സേജ്. 2500 ചതുരശ്രനാഴികയാണ് വിസ്താരം. മലകൾ സുലഭമാണ്. നദികളില്ല. സസ്യങ്ങൾ സമൃദ്ധിയായുണ്ട്. ജനങ്ങൾ നീഗ്രോവഗ്ഗക്കാരാണ്. റോസ്സദ്വീപിലെ പോർട്ടുബ്ളെയറാണ് കുററക്കാരുടെ സങ്കേതസ്ഥലം.

നിക്കോബാർ ദ്വീപുകൾക്കു 600 ചതുരശ്രനാഴിക വിസ്താരമുണ്ട്. ആകെ 19 ദ്വീപുകളുണ്ട്.

---

# അദ്ധ്യായം 20.

## നാട്ടുരാജ്യങ്ങൾ.

ഈ രാജ്യങ്ങളുടെ ആകെ വിസ്താരം 7,00,000 ചതുരശ്ര നാഴികയാണ്. ഇന്ത്യാ സാമ്രാജ്യത്തിന്റെ വിസ്താ

രത്തിൽ 40 ശതമാനമാണിതു്. ആകെ 86 കോടി ജനമുണ്ടു്. ആകെയുള്ള ജനത്തിൻെറ 26 ശതമാനമാണിതു്. ഏതാണ്ടു് 600 രാജ്യങ്ങൾ കാണും. ഇവയിൽ 377 എണ്ണം ബോംബെ സംസ്ഥാനത്തിലും, 89 എണ്ണം മദ്ധ്യേന്ത്യയിലും, 20 എണ്ണം രാജപുത്രസ്ഥാനത്തിലും, 34 എണ്ണം പഞ്ചാബിലും 15 എണ്ണം മദ്ധ്യസംസ്ഥാനത്തിലും 5 എണ്ണം മദ്രാസ്സിലും ആകുന്നു. ഒറീസ്സയിൽ 22 രാജ്യങ്ങളുണ്ടു്: അവയിൽ 17 എണ്ണത്തിനെ മഹലുകൾ എന്നു പറയുന്നു. സിണ്ടിലെ രാജ്യങ്ങളിൽ പ്രധാനമായതു കെയർപുരമാകുന്നു. ഇവയ്ക്കും പുറമെയാണു് ഹൈദരബാദ്, കാശ്മീർ, മൈസൂർ എന്നിവ.

### ഹൈദരാബാദ്.

ഇതാണു ഏററവും വലിയ രാജ്യം. 82,698 ചതുരശ്ര നാഴിക വിസ്താരമുണ്ടു്. ഈ രാജ്യം രണ്ടു നദികൾക്കു ള്ളിൽ കിടക്കുന്നു. ഗോദാവരിയും അതിൻെറ പോഷക നദിയായ പെയിൻ ഗംഗയും ചേന്നാൽ രാജ്യത്തിൻെറ വടക്കുകിഴക്കെ അതിരും വടക്കെ അതിരുമായി. കൃഷ്ണയാണു് രാജ്യത്തിൻെറ തെക്കെ അതിരു്. നദീതടങ്ങളിൽ നെല്ലു കൃഷിചെയ്യുന്നു. മററുസ്ഥലങ്ങളിൽ എണ്ണക്കുരുക്കൾ, റാഗി, എന്നിവയാണു് പ്രധാനവിള. വടക്കു പടിഞ്ഞാറുഭാഗത്തു് ഗോതമ്പും പരുത്തിയും കൃഷിചെയ്യുന്നു. പരുത്തി വ്യവസായം നടക്കുന്നു. സിങ്കരണി എന്ന സ്ഥലത്തുനിന്നു കൽക്കരി കുഴിച്ചെടുക്കുന്നു.

ഹൈദരാബാദാണു തലസ്ഥാനം. അതു നിറയേ പള്ളികളും കോവിലകങ്ങളുമാണ്. അതു ബോംബെ, മദ്രാസ്സ്, അലഹബാദ്ദ എന്നിവയുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു.

അടുത്തുള്ള സെക്കണ്ടരബാദ്ദ വലിയൊരു സൈനികസങ്കേതസ്ഥാനമാണ്.

ഗോൽക്കൊണ്ട, ഗുൽംബർഗ, ബീഡർ, ഔറംഗബാദ്ദ, ദൌലത്തബാദ്ദ എന്നിവ മററു നഗരങ്ങളാണ്.

നൈസാമാണു ഭരണകർത്താവ്.

## കാശ്മീരം.

വലിപ്പംകൊണ്ടു രണ്ടാമത്തെ രാജ്യം കാശ്മീരമാകുന്നു. അതിന്നു 81,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. അതു ഇന്ത്യയുടെ അതിർത്തിയിലുള്ള ഒരു രാജ്യമാണ്. അനവധി മലകളും അവയുടെ ഇടയിൽ താഴ്വരകളുമുണ്ട്. കാശ്മീർ താഴ്വര പ്രസിദ്ധമായതത്രെ. സിന്ധുവും ജിൽജിററുമാണു പ്രധാന നദികൾ. കാരക്കൊറം പാത ഇവിടെയാണ്. രണ്ടു ശുദ്ധജലതടാകങ്ങളുണ്ട്. ഗോതമ്പ്, യവം എന്നിവ കൃഷിചെയ്യുന്നു.

ശ്രീനഗരമാണു തലസ്ഥാനം. അതു മൂലൂർ തടാകത്തിനു സമീപം സ്ഥിതിചെയ്യുന്നു. അതൊരു വ്യാപാരകേന്ദ്രസ്ഥാനമാണ്. കാരക്കൊറം ചുരത്തിൽ കൂടിയുള്ള ഒരു പാതയുടെ ആരംഭസ്ഥാനമാണു. ലേ ജിൽജിററിൽനിന്നു മറെറാരു പാത പുറപ്പെടുന്നു.

ഹിന്തുമഹാരാജാവാണു ഭരിക്കുന്നതു്.

### ജോഡ്പുരം.

വലിപ്പംകൊണ്ടു മൂന്നാമത്തെ രാജ്യമാണ്. രാജപുത്ര സ്ഥാനത്താണു ഈ രാജ്യം. 35,000 ചതുരശ്രനാഴിക വിസ്താരമുണ്ട്.

### മൈസൂർ.

വലിപ്പംകൊണ്ടു നാലാമത്തെ രാജ്യമാണ്. 30,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. ദക്കാനിലെ ഉന്നതതടത്തിന്റെ ഏററവും ഉയന്ന ഭാഗമാണ്. ഒരുഭാഗത്തു പശ്ചിമഘട്ടവും മറേറഭാഗത്തു പൂർവ്വഘട്ടവും കിടക്കുന്നു. തുംഗ, ഭദ്ര എന്നീ നദികൾ ഉത്ഭവിക്കുന്നതു മൈസൂരിൽനിന്നാണ്. തെക്കുഭാഗത്തുകൂടി കാവേരിയും പ്രവഹിക്കുന്നു. കൊല്ലത്തിൽ 20 ഇഞ്ചിൽ കുറവാണ് മഴ.

കോലാറിൽനിന്നു സ്വർണ്ണം കുഴിച്ചെടുക്കുന്നു. മാങ്കനീസും കണ്ടുവരുന്നു. വനം സുലഭമാണ്. മില്ലററാണു പ്രധാന വിള. നെല്ലും കൃഷിചെയ്യുന്നുണ്ട്. കൃഷിചെയ്യാവുന്ന സ്ഥലത്തിൽ പത്തിലൊന്നിൽ പരുത്തി കൃഷി ചെയ്തുവരുന്നു. ചതുരശ്രനാഴികയ്ക്കു 200 ജനം വീതം പാക്കുന്നു. ഭാഷ കർണ്ണാടകമാണ്.

മൈസൂരാണ് തലസ്ഥാനം. പട്ടുവ്യവസായം നടന്നുവരുന്നു.

ബങ്കളൂരിൽ മാത്രമേ ഒരുലക്ഷത്തിലധികം ജനങ്ങളുള്ളു. അവിടെ മൂന്നു തീവണ്ടിപ്പാതകൾ സമ്മേളിക്കുന്നു. പട്ടുവ്യവസായം നടക്കുന്നു.

ശ്രീരംഗപട്ടണമായിരുന്നു ടിപ്പുവിന്റെ തലസ്ഥാനം.

മൈസൂരിൽ കൃഷ്ണരാജസാഗരം എന്നൊരു അണ യുണ്ട്.

മൈസൂരിലെ പഞ്ചസാരവ്യവസായം ഇന്ത്യയിൽ വെച്ച് ഏറ്റവും വലിയതാണ്.

ചന്ദനം, സോപ്പ്, പഞ്ചസാര, പട്ട എന്നിവ പ്രസിദ്ധമത്രെ. മൈസൂരിലെ നാലു വലിയ എസ്റ്റേറ്റുകൾ പ്രസിദ്ധമെന്നു പറഞ്ഞുവരുന്നു.

ഹിന്തുരാജാവാണ് ഭരണകർത്താവ്.

## ഗ്വാളിയോർ.

ഈ രാജ്യം മദ്ധ്യേന്ത്യയിലാകുന്നു. ഇതിന്റെ വിസ്താരം 25,000 ചതുരശ്രനാഴികയത്രെ. ജനങ്ങൾ മാൾവി, ബണ്ടേലി, ഉൎദ്ധു, ഹിന്ദി എന്നീ ഭാഷകൾ സംസാരിക്കുന്നു.

ലാസ്കരാണ് ഇപ്പോഴത്തെ തലസ്ഥാനം. മഹാരാജാവു വസിക്കുന്നതു് ഇവിടെയാണ്. പഴയ തലസ്ഥാനമായ ഗ്വാളിയോർ നശിച്ചുകിടക്കുന്നു. ഗ്വാളിയോറിലുള്ള മാൾവവിഭാഗത്തിലെ പ്രധാന നഗരമാണ് ഉജ്ജയിനി. അതിന് അവന്തിയെന്നും പേരുണ്ട്.

## ബിക്കാനിയർ.

ഒരു രാജപുത്രരാജ്യമാണ്. രാജപുത്രസ്ഥാനത്തു കിടക്കുന്നു. വിസ്താരം 23,317 ചതുരശ്രനാഴികയാകുന്നു. തലസ്ഥാനം ബിക്കാനിയറാകുന്നു. മഹാരാജാവാണ് ഭരണകർത്താവ്.

## ജയപുരം.

ഒരു രാജപുത്രരാജ്യമാണ്. 16,682 ചതുരശ്രനാഴിക വിസ്താരമുണ്ട്. ജയപുരമാണ് രാജപുത്രസ്ഥാനത്തിലെ

ഏററവും വലിയ പട്ടണം. വളരെ മനോഹരമായ ഒരു പട്ടണമാണ്. ഒരു വ്യവസായകേന്ദ്രവുമാണ്.

ജെസൽമിർ.

ഒരു രാജപുത്രരാജ്യമാണ്. 16,002 ചതുരശ്രനാഴി വിസ്താരമുണ്ട്.

ഭവൽപുരം.

പഞ്ചാബിലെ ഏററവും വലിയ രാജ്യമാണ്. 15,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. മലകളൊ നദികളൊ ഇല്ല. കൊല്ലത്തിൽ 5 ഇഞ്ചിലധികം മഴയില്ല. നെല്ല, ഗോതമ്പ, മില്ലട്സ് എന്നിവ കൃഷിചെയ്യുന്നു. ഭവൽപുരമാണ് തലസ്ഥാനം. ഒരു നവാബാണ് ഭരിക്കുന്നത്.

ബാസ്റ്റർ.

മദ്ധ്യസംസ്ഥാനത്തിലാണ് ഈ രാജ്യം. 13,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. ഇന്ദ്രാവതിയാണ് പ്രധാന നദി. കാട്ടുകൾ സുലഭമാണ്. പ്രധാന വിള നെല്ലാകുന്നു. ജനങ്ങൾ അപരിഷ്കൃതരായ ഗോണ്ടുകളാണ്. ജഗദൽപുരമാണ് ഇപ്പോഴത്തെ തലസ്ഥാനം.

റീവ.

മദ്ധ്യേന്ത്യയിലെ മറെറാരു രാജ്യമാണ്. 13,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. ഉമേറിയ എന്ന സ്ഥലത്തു കല്ക്കരി കണ്ടുവരുന്നു. റീവയാണു തലസ്ഥാനം. മഹാരാജാവാണു രാജ്യം ഭരിക്കുന്നത്.

ഉദയപുരം.

രാജപുത്രസ്ഥാനത്താണ്. 12,691 ചതുരശ്രനാഴിക

വിസ്താരമുണ്ട്. സാമ്പാർ തടാകം ഉദയപുരത്തിന്റെ പടിഞ്ഞാറുഭാഗത്താണ്.

മണിപുരം.

ആസ്സാമിലാണ ഈ രാജ്യം. 5,456 ചതുരശ്ര നാഴിക വിസ്താരമുണ്ട്. അധികഭാഗവും താഴ്വരകളാണ്. മണിപുരം തന്നെയാണ് പ്രധാന നദി. താറാവുകളും പാത്തകളും സുലഭമാണ്. നെല്ല്, കാലികൾ എന്നിവയാണ പ്രധാന കയററുമതികൾ.

ഇംഫാലാണ തലസ്ഥാനം. ഒരു രാജാവാണ ഭരണകർത്താവ്.

ബറോഡ.

ഈ രാജ്യത്തിന്നു 8,135 ചതുരശ്രനാഴിക വിസ്താരമുണ്ട്. ഇതു കത്തിയവാറിലും ഗുജറാത്തിലുമായി കിടക്കുന്നു. കാലാവസ്ഥ എല്ലായിടത്തും ഒരുപോലെയല്ല. 20മുതൽ 50 ഇഞ്ചുവരെ മഴപെയ്യും. തലസ്ഥാനം ബറോഡതന്നെ. ഗൈക്കവാറെന്നാണ ഭരണകർത്താവിന്റെ സ്ഥാനപ്പേർ.

കച്ച്.

ഇതിന്നു 8,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. വളരെ ഫലവത്തായ പ്രദേശമല്ല. ഗോതമ്പ്, യവം, പരുത്തി എന്നിവ കൃഷിചെയ്യുന്നു. ഹിന്തുക്കളും ക്രിസ്ത്യാനികളും ജൈനന്മാരുമുണ്ട്. തലസ്ഥാനം ബ്യൂജ് എന്ന പട്ടണമാണ്.

തിരുവിതാംകൂർ.

തിരുവിതാംകൂറാണ് പിന്നത്തെ വലിയ രാജ്യം. തിരുവനന്തപുരമാണ് തലസ്ഥാനം. ഭരണകർത്താവു മഹാരാജാവാകുന്നു. ഏററവും പരിഷ്കൃതരാജ്യങ്ങളിൽ ഒന്നാണ്.

ബോപ്പാൽ.

മദ്ധ്യേന്ത്യയിലെ ബോപ്പാലിനു 7,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. ഹൈദരബാദു കഴിഞ്ഞാൽ പിന്നത്തെ വലിയ മുഹമ്മദീയരാജ്യമാണ്. ഹിന്തുക്കളാണ് 100ക്ക് 75വീതം ജനങ്ങളും. കുറെ വനദേവതാരാധകരുമുണ്ട്. ശേഷമുള്ളവർ മുഹമ്മദീയരത്രെ. ബോപ്പാലാണ് തലസ്ഥാനം. രണ്ടു സരസ്സുകൾക്കു മദ്ധ്യേ സ്ഥിതി ചെയ്യുന്നു.

കൊച്ചി.

വലിപ്പംകൊണ്ടു നന്ന പിന്നിലാണെങ്കിലും പ്രാധാന്യംകൊണ്ടു മുന്നണിയിൽ തന്നെയാണെന്നു പറയേണ്ടതില്ലല്ലൊ.

454 രാജ്യങ്ങൾക്കു 1,000 ചതുരശ്രനാഴികയിൽ കുറഞ്ഞ വിസ്താരമേ ഉള്ളു. 452 രാജ്യങ്ങൾ ഒരു ലക്ഷത്തിൽ കുറവേ ജനമുള്ളു. 374 രാജ്യങ്ങളിൽ കൊല്ലത്തിൽ ഒരു ലക്ഷം ഉറുപ്പിക വരവില്ല. 15 രാജ്യങ്ങൾക്കു ഒരു ചതുരശ്രനാഴികപോലും വിസ്താരമില്ല. നൂററിലുള്ള 3 രാജ്യങ്ങളിൽ ഓരോന്നിലും ഒരുനൂറിൽ കുറവാണ് ജനം. 5 രാജ്യങ്ങളിൽ കൊല്ലത്തിൽ 100 ഉറുപ്പിക വരവില്ല. ഏററവും കുറഞ്ഞ വരവും 20 ഉറുപ്പികയാകുന്നു.

ഇവയെ വൈസറായിയുടെ നേരെ കീഴിലുള്ളവ, വൈസറായിയുടെ ഏജണ്ടിന്റെ കീഴിലുള്ളവ, സംസ്ഥാനികഗവമ്മേണ്ടുകളുടെ കീഴിലുള്ളവ എന്നിങ്ങിനെ തിരിക്കാം. മൈസൂർ, ഹൈദരാബാദു, കാശ്മീർ ബറോഡ

എന്നിവ ഒന്നാമത്തെ തരത്തിലുള്ളവയാണ്. രണ്ടാമത്തെ തരത്തിലുള്ളവ നാലു ഗ്രൂപ്പുകളായി കിടക്കുന്നു. അവ മദ്ധ്യേന്ത്യാഏജൻസി, രാജപുത്താനാഏജൻസി, ബലൂചിസ്ഥാൻ ഏജൻസി, മദ്രാസ്സ്റ്റെട്സ് എന്നിവതന്നെ. ഈ തരത്തിൽ 170 രാജ്യങ്ങളുണ്ട്. പ്രാദേശിക ഗവമ്മേണ്ടുകളുടെ കീഴിൽ ബോംബേയിൽ 354-ം; ബങ്കാളത്തിൽ 7-ം; പഞ്ചാബിൽ 34-ം; ഐക്യസംസ്ഥാനത്തിൽ 2-ം രാജ്യങ്ങളുണ്ട്.

---

## അദ്ധ്യായം 21

## സ്വതന്ത്രരാജ്യങ്ങൾ.

### നീപ്പാളും ബൂട്ടാനും.

നീപ്പാൾ ഹിമാലയത്തിന്റെ തെക്കെചരിവിൽ സ്ഥിതിചെയ്യുന്നു. ഐക്യസംസ്ഥാനത്തിന്റെയും ബിഹാരത്തിന്റെയും വടക്കാണ് ഈ രാജ്യം. ഏതാണ്ട് 500 നാഴിക നീളമുണ്ട്. ഏറിയ വീതി 100 നാഴിക മാത്രം. 54000 ചതുരശ്രനാഴിക വിസ്താരം കാണും.

മലകൾ സുലഭമാണ്. അവയ്ക്കിടയിലുള്ള താഴ്വരകളിൽ ജലം സമൃദ്ധിയായുണ്ട്. അതുകൊണ്ടു അവിടെ കൃഷി നടന്നുവരുന്നു. ഗോഗ്രാനദിയുടെ താഴ്വാരയാണു പടിഞ്ഞാറെഅററം. നടു ഗണ്ടക്കിന്റെയും കിഴക്കുഭാഗം കോസിനദിയുടെയും തടങ്ങളാകുന്നു. ഏതാണ്ട് 60

ഇഞ്ചു മഴ പെയ്യും. നെല്ലാണു പ്രധാന വിള. ഗോതമ്പ്, യവം, ഓട്സ് എന്നിവയും കൃഷിചെയ്യുന്നു. മരം സുലഭമാണ്.

ജനങ്ങൾ മങ്കോളിയവർഗ്ഗവും രാജപുത്രവർഗ്ഗവും മേളിച്ചുണ്ടായവരാണ്. ഭരണകർത്താക്കന്മാരെ ഗൂർക്കകളെന്നു പറയുന്നു. മിക്കവരും ഹിന്ദുക്കളാണ്. ശേഷമുള്ളവർ ബുദ്ധമതക്കാരാകുന്നു.

മഹാരാജാധിരാജനാണു ഭരണകർത്താവ്.

കറ്റ്മണ്ടുവാണു തലസ്ഥാനം. ബുദ്ധൻെറ ജനനസ്ഥലമായ കപിലവസ്തു നീപ്പാളിലാണ്.

ബൂട്ടാനിൻെറ വടക്കും കിഴക്കും തിബെററും; തെക്ക് ആസ്സാം, ബങ്കാൾ എന്നിവയും; പടിഞ്ഞാറു സിക്കീം എന്ന പ്രദേശവും കിടക്കുന്നു. വിസ്താരം 20,000 ചതുരശ്രനാഴിക.

കുന്നുകൾ നിറഞ്ഞിരിക്കുന്ന ഒരു പ്രദേശമാണിതു്. കാട്ടുകളിൽ ആനകൾ സുലഭമാണ്. വഴിയാത്രക്കാർക്കു ഒരു ഉപദ്രവമാണത്രെ അനകൾ.

മൈസാണു പ്രധാന വിള. കോതമ്പു, കട്ടുക് എന്നിവയും കൃഷിചെയ്യുന്നു. പട്ടുണ്ടാക്കിവരുന്നു.

ജനങ്ങൾ മങ്കോളിയൻ വർഗ്ഗക്കാരാണ്. തിബെററൻ ഭാഷകളിലൊന്നാണ് അവർ സംസാരിക്കുന്നതു്. അവർ ബുദ്ധമതക്കാരാണ്.

താസിസൂഡോൻ, പുനാക എന്നിവയാണു പ്രധാന പട്ടണങ്ങൾ. രാജവാണു ഭരണകർത്താവ്.

# അദ്ധ്യായം 22

പരന്ത്രീസ്സുകാക്കം പോൎത്തുഗീസ്സുകാക്കം ഇന്ത്യയിൽ സ്ഥലങ്ങളുണ്ട്.

പരന്ത്രീസ്സുകാരുടെ സ്ഥലങ്ങൾ പുതുശ്ശേരി, കാരിക്കൽ, മഹി, യാനം, ചന്ദ്രനാഗൂർ എന്നിവയാണ്.

പുതുശ്ശേരിയാണു പ്രധാന സ്ഥലം. അതു ചോഴമണ്ഡലക്കരയിലാണ്. ഗവർണർ_ജനറൽ താമസിക്കുന്നതു അവിടെയത്രെ.

കാരിക്കൽ കാവേരിയുടെ മുക്കോൺതുരുത്തിൽ കിടക്കുന്നു.

മാഹി (മയ്യഴി) മലബാർ തീരത്തു തലശ്ശേരിക്കു തെക്കാണ്.

ഗോദാവരിയുടെ മുക്കോൺതുരത്തിലാണ് യാനം.

കൽക്കത്തായിൽ നിന്നു 20 നാഴിക വടക്കുഭാഗത്താണ് ചന്ദ്രനാഗൂർ.

പറങ്കികളുടെ സ്ഥലങ്ങൾ, ഗോവ, ഡാമൻ, ഡ്യൂ എന്നിവയാകുന്നു.

ഗോവ ബോംബെയ്ക്കു തെക്കു കൊങ്കണതീരത്തു കിടക്കുന്നു. അതിൻെറ വിസ്താരം 14 ചതുരശ്ര നാഴികയാണ്. ഇന്ത്യയിലെ ഏററവും വലിയ വിദേശീയസ്ഥലമാണിതു്. മാർമഗോവാണു തുറമുഖം. അതു തീവണ്ടിമാൎഗ്ഗം ബോംബെയുമായി ബന്ധപ്പെട്ടിരിക്കുന്നു. ഗോവയുടെ ഇപ്പോഴത്തെ പേർ പഞ്ചിം എന്നാണ്.

ഗുജറാത്തിലാണ് ഡാമൻ.
കത്തിയവാറിൻെറ തെക്കുഭാഗത്താണ് ഡ്യൂ.

---

# അദ്ധ്യായം 23.

---

## ഗവമ്മേണ്ട്.

1919_ലെ നിയമപ്രകാരമുള്ള ഗവമ്മേണ്ടാണ് 1941_ൽ നിലവിലിരിക്കുന്നതും.

ഗവർണ്ണർ ജനറലും അദ്ദേഹത്തിൻെറ നിവ്വഹണസഭയും നിയമനിമ്മാണസഭയും കൂടിയതാണ് ഇന്ത്യാഗവമ്മേണ്ട്. ഗവർണ്ണർജനറൽ ഇന്ത്യയിലുള്ള സകല ഉദ്യോഗസ്ഥന്മാരുടേയും മീതേയാണ്. അദ്ദേഹത്തിൻെറ അനുവാദമില്ലാതെ യാതൊരു നിയമവും രാജ്യത്തു പാസ്സാകുന്നതല്ല. നിയമസഭ പാസ്സാക്കുന്ന ഏതു നിയമത്തേയും റദ്ദാക്കാൻ അദ്ദേഹത്തിനു അധികാരമുണ്ട്. പുതിയ നിയമം നടപ്പിൽ വരുത്തുവാനും പുതിയ നികുതി പിരിക്കേണമെന്നു നിശ്ചയിപ്പാനും അദ്ദേഹത്തിനു അധികാരമുണ്ട്.

നിവ്വഹണസഭ ഭരണകായ്യത്തിൽ ഗവർണ്ണർ ജനറലെ സഹായിക്കുന്നു. നിവ്വഹണസഭയെ പലേ വകുപ്പുകളായി തിരിച്ചിരിക്കുന്നു. അവ വിദേശീയകായ്യങ്ങൾ, സൈന്യം, നിയമം, മരാമത്തു, വിദ്യാഭ്യാസം, ഫിനാൻസു, വ്യവസായം; ഗതാഗതമാർഗ്ഗങ്ങൾ മുതലായവയാകുന്നു. ഗതാഗതമാർഗ്ഗങ്ങൾ എന്നൊരു പുതിയ വകുപ്പു സ്ഥാപിതമായതു 1937_ൻെറ അവസാനത്തിലാണ്. വിദേശീ

യകാൎയ്യങ്ങൾ അന്വേഷിക്കുന്നതു വൈസറോയിതന്നെ. മററു വകുപ്പുകളിൽ ഓരോന്നും ഓരോ അംഗത്തിൻെറ കീഴിലാണ്.

നിയമനിൎമ്മാണത്തിനു രണ്ടു സഭകളുണ്ട്. അവ കൌൺസിൽ ഓഫ് സ്റ്റേററും ലെജിസ്ലേററീവ് അസംബ്ളിയുമാകുന്നു.

കൌൺസിൽ ഓഫ് സ്റ്റേററിൽ 60 അംഗങ്ങളുണ്ട്. അവരിൽ 20 പേർ ഉദ്യോഗസ്ഥന്മാരാണ്. മററുള്ളവരെ ജനങ്ങൾ തിരഞ്ഞെടുക്കുകയും ഗവമ്മേണ്ടു നോമിനേററു ചെയ്യുകയുമാണ് പതിവ്. അധികഭാഗവും തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളാണ്.

ലെജിസ്ലേററീവ് അസംബ്ളിയിൽ 140 അംഗങ്ങളുണ്ട്. അവരിൽ 100 അംഗങ്ങളെ ജനങ്ങൾ തിരഞ്ഞെടുക്കുന്നു. ബാക്കിയുള്ള 40 അംഗങ്ങളിൽ 26 പേർ ഉദ്യോഗസ്ഥന്മാരാണ്. ശേഷമുള്ളവരെ ഗവമ്മേണ്ടു നോമിനേററു ചെയ്യുന്നു. പ്രസിഡണ്ടിനെ അംഗങ്ങൾ തിരഞ്ഞെടുക്കുന്നു. ആ പ്രസിഡണ്ടിനെ മാററാൻ അംഗങ്ങൾക്കധികാരമുണ്ട്. സഭയുടെ കാലാവധി 5 കൊല്ലമാണ്. പക്ഷെ, സഭയെ പിരിച്ചുകളവാൻ വൈസറായിക്കധികാരമുണ്ട്. വൈസറായിയുടെ നിൎവ്വഹണസഭയിലെ അംഗങ്ങളെ ഏതെങ്കിലും ഒരു നിയമനിൎമ്മാണസഭയിലെ അംഗമായി നോമിനേററു ചെയ്യാം.

1941-ൽ നിലവിലിരിക്കുന്ന ഇന്ത്യാഗവമ്മേണ്ടിനെപ്പററിയാണ് ഇത്രയും പറഞ്ഞത്. 1919-ലെ ആക്ട്

പ്രകാരമാണ് ഈ ഗവമ്മേണ്ട ഇങ്ങിനെ രൂപവൽകൃതമായത്. 1935-ൽ മറെറാരു ആക്ട് പാസ്സായിരിക്കുന്നു. അതുപ്രകാരമുള്ള ഇന്ത്യാഗവമ്മേണ്ടിനെ ഫെഡറൽ ഗവമ്മേണ്ടെന്നു പറയുന്നു. ഫെഡറൽഗവമ്മേണ്ട ഇനിയും നടപ്പിൽ വന്നിട്ടില്ല. പക്ഷേ, ആ നിയമപ്രകാരമുള്ള സംസ്ഥാനികഗവമ്മേണ്ടുകൾ നടപ്പിൽ വന്നിരിക്കുന്നു. അതുകൊണ്ട ആ നിയമപ്രകാരമുള്ള ഇന്ത്യാഗവമ്മേണ്ട് എങ്ങിനെയാണെന്നു നോക്കാം.

ഇന്ത്യാഗവമ്മേണ്ടിനെത്തന്നെ ഹോം ഗവമ്മേണ്ട്, കേന്ദ്രഗവമ്മേണ്ട്, സംസ്ഥാനികഗവമ്മേണ്ട് എന്നിങ്ങിനെ വിഭാഗിക്കാം. ഹോം ഗവമ്മേണ്ടിനെത്തന്നെ ചക്രവത്തിയെന്നും, സിക്രട്ടറി എന്നും വീണ്ടും ഭാഗിക്കാം.

1. ചക്രവത്തി.

അധികാരങ്ങൾ നോക്കുക:—

1. ഇന്ത്യാസിക്രട്ടറിയേയും അദ്ദേഹത്തിന്റെ ഉപദേഷ്ടാക്കളേയും നിയമിപ്പാൻ സമ്മതം കൊടുക്കണം.

2. ഇന്ത്യയിലെ ഗവർണർ-ജനറൽ, അദ്ദേഹത്തിന്റെ കാര്യനിർവ്വഹണസഭയിലെ അംഗങ്ങൾ, ഗവർണർമാർ എന്നിവരെ നിയമിക്കുന്നതു ചക്രവത്തിയാകുന്നു.

3. ഗവർണർ-ജനറൽ സർട്ടിഫൈ ചെയ്യുന്ന നിയമങ്ങൾ നടപ്പിൽ വരുത്തുവാൻ ചക്രവത്തി സമ്മതിക്കണം.

4. ഹൈക്കോടതികളിലെ സ്ഥിരമായ ന്യായാധിപന്മാരെ നിയമനംചെയ്യുന്നതു ചക്രവത്തിയാണ്.

5. പുതുതായി ഹൈക്കോടതി സ്ഥാപിപ്പാൻ ചക്രവൎത്തിയുടെ അനുവാദം വേണം.

6. ഹൈക്കോടതിയുടെ വ്യാപാരവൃത്തം മാറ്റുവാൻ ചക്രവൎത്തിക്കധികാരമുണ്ട്.

2. ഇന്ത്യാ സിക്രട്ടറി.

ബ്രിട്ടീഷു മന്ത്രിസഭയിലെ ഒരംഗമാണ്. ചക്രവൎത്തിയുടെ പ്രതിനിധിയാണ്. സിക്രട്ടറിക്കു ചില ഉപദേഷ്ടാക്കളുണ്ട്. അവരുടെ എണ്ണം മൂന്നിൽ കുറവോ ആറിലധികമോ ആയിരിപ്പാൻ പാടില്ല. അവരിൽ പകുതി ആളുകൾ 10 കൊല്ലം ഇന്ത്യയിൽ പണിനോക്കീട്ടുണ്ടായിരിക്കണം. ഇന്ത്യയിലെ ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞു 2 കൊല്ലത്തിന്നകം അവരെ നിയമിക്കേണ്ടതാണ്. ഉപദേഷ്ടാക്കൾക്കു കൊല്ലത്തിൽ 1,350 പവൻ ശമ്പളം കിട്ടും. ഇന്ത്യയിൽ താമസിക്കുന്ന ഉപദേഷ്ടാവാണെങ്കിൽ 600 പവൻ അധികം കിട്ടും. അവരെ ഓരോരുത്തരായി വിളിച്ചോ, അവരുടെ സഭ കൂട്ടിയോ സിക്രട്ടറിക്കു ഉപദേശം ചോദിക്കാം. ഉപദേശം ചോദിച്ചുകൊള്ളേണമെന്നില്ല. എല്ലാ കാൎയ്യത്തിലും ചോദിക്കയും വേണ്ടാ. ഉപദേഷ്ടാക്കൾ പാർല്ലിയമെണ്ടിലെ അംഗങ്ങളാകാൻ പാടില്ല. സിക്രട്ടറിക്കും ഉപദേഷ്ടാക്കൾക്കും പാർലിയമേണ്ടിൽ നിന്നാണു ശമ്പളം.

ഇംഗ്ലണ്ടിൽ ഒരു ഹൈകമ്മീഷണർ ഉണ്ട്. അദ്ദേഹം ഇന്ത്യാഗവമ്മേണ്ടിന്റെ ഏജണ്ടാണ്. ഇന്ത്യയിൽനിന്നാണ് അദ്ദേഹത്തിന്നു ശമ്പളം കൊടുക്കുന്നത്. അദ്ദേ

പ്രകാരമാണ് ഈ ഗവമ്മേണ്ട ഇങ്ങിനെ രൂപവൽകൃതമായത്. 1935-ൽ മറെറാരു ആക്ട് പാസ്സായിരിക്കുന്നു. അതുപ്രകാരമുള്ള ഇന്ത്യാഗവമ്മേണ്ടിനെ ഫെഡറൽ ഗവമ്മേണ്ടെന്നു പറയുന്നു. ഫെഡറൽഗവമ്മേണ്ട ഇനിയും നടപ്പിൽ വന്നിട്ടില്ല. പക്ഷേ, ആ നിയമപ്രകാരമുള്ള സംസ്ഥാനികഗവമ്മേണ്ടുകൾ നടപ്പിൽ വന്നിരിക്കുന്നു. അതുകൊണ്ട ആ നിയമപ്രകാരമുള്ള ഇന്ത്യാഗവമ്മേണ്ട് എങ്ങിനെയാണെന്നു നോക്കാം.

ഇന്ത്യാഗവമ്മേണ്ടിനെത്തന്നെ ഹോം ഗവമ്മേണ്ട്, കേന്ദ്രഗവമ്മേണ്ട്, സംസ്ഥാനികഗവമ്മേണ്ട് എന്നിങ്ങിനെ വിഭാഗിക്കാം. ഹോം ഗവമ്മേണ്ടിനെത്തന്നെ ചക്രവത്തിയെന്നും, സിക്രട്ടറി എന്നും വീണ്ടും ഭാഗിക്കാം.

1. ചക്രവത്തി.

അധികാരങ്ങൾ നോക്കുക:—

1. ഇന്ത്യാസിക്രട്ടറിയേയും അദ്ദേഹത്തിൻെറ ഉപദേഷ്ടാക്കളേയും നിയമിപ്പാൻ സമ്മതം കൊടുക്കണം.

2. ഇന്ത്യയിലെ ഗവർണർ-ജനറൽ, അദ്ദേഹത്തിൻെറ കാര്യനിർവ്വഹണസഭയിലെ അംഗങ്ങൾ, ഗവർണർമാർ എന്നിവരെ നിയമിക്കുന്നതു ചക്രവത്തിയാകുന്നു.

3. ഗവർണർ-ജനറൽ സർട്ടിഫൈ ചെയ്യുന്ന നിയമങ്ങൾ നടപ്പിൽ വരുത്തുവാൻ ചക്രവത്തി സമ്മതിക്കേണം.

4. ഹൈക്കോടതികളിലെ സ്ഥിരമായ ന്യായാധിപന്മാരെ നിയമനംചെയ്യുന്നതു ചക്രവത്തിയാണ്.

5. പുതുതായി ഹൈക്കോടതി സ്ഥാപിപ്പാൻ ചക്രവൎത്തിയുടെ അനുവാദം വേണം.

6. ഹൈക്കോടതിയുടെ വ്യാപാരവൃത്തം മാററുവാൻ ചക്രവൎത്തിക്കധികാരമുണ്ട്.

## 2. ഇന്ത്യാ സിക്രട്ടറി.

ബ്രിട്ടീഷു മന്ത്രിസഭയിലെ ഒരംഗമാണ്. ചക്രവൎത്തിയുടെ പ്രതിനിധിയാണ്. സിക്രട്ടറിക്കു ചില ഉപദേഷ്ടാക്കളുണ്ട്. അവരുടെ എണ്ണം മൂന്നിൽ കുറവോ ആറിലധികമോ ആയിരിപ്പാൻ പാടില്ല. അവരിൽ പകുതി ആളുകൾ 10 കൊല്ലം ഇന്ത്യയിൽ പണിനോക്കീട്ടുണ്ടായിരിക്കണം. ഇന്ത്യയിലെ ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞു 2 കൊല്ലത്തിന്നകം അവരെ നിയമിക്കേണ്ടതാണ്. ഉപദേഷ്ടാക്കൾക്കു കൊല്ലത്തിൽ 1,350 പവൻ ശമ്പളം കിട്ടും. ഇന്ത്യയിൽ താമസിക്കുന്ന ഉപദേഷ്ടാവാണെങ്കിൽ 600 പവൻ അധികം കിട്ടും. അവരെ ഓരോരുത്തരായി വിളിച്ചോ, അവരുടെ സഭ കൂട്ടിയോ സിക്രട്ടറിക്കു ഉപദേശം ചോദിക്കാം. ഉപദേശം ചോദിച്ചുകൊള്ളേണമെന്നില്ല. എല്ലാ കാൎയ്യത്തിലും ചോദിക്കയും വേണ്ട. ഉപദേഷ്ടാക്കൾ പാർല്ലിയമെണ്ടിലെ അംഗങ്ങളാകാൻ പാടില്ല. സിക്രട്ടറിക്കും ഉപദേഷ്ടാക്കൾക്കും പാർലിയമേണ്ടിൽ നിന്നാണു ശമ്പളം.

ഇംഗ്ലണ്ടിൽ ഒരു ഹൈകമ്മീഷണർ ഉണ്ട്. അദ്ദേഹം ഇന്ത്യാഗവമ്മേണ്ടിന്റെ ഏജണ്ടാണ്. ഇന്ത്യയിൽനിന്നാണ് അദ്ദേഹത്തിന്നു ശമ്പളം കൊടുക്കുന്നതു്. അദ്ദേ

ഹം ഇംഗ്ലണ്ടിലുള്ള ഇന്ത്യൻവിദ്യാത്ഥികളുടെ കാൎയ്യം അന്വേഷിക്കുകയും അന്തർരാഷ്ട്രീയസഭകളിൽ ഇന്ത്യയെ പ്രതിനിധീകരിക്കുകയും ചെയ്യുന്നു. ഇന്ത്യയുടെ വ്യാപാരാഭിവൃദ്ധിയെ രക്ഷിക്കുന്നതും അദ്ദേഹംതന്നെ.

3. കേന്ദ്രഗവൎമ്മെണ്ട്.

വൈസറോയി അഥവാ ഗവർണർ-ജനറൽ, അദ്ദേഹത്തിന്റെ നിൎവ്വഹണസഭ, നിയമനിൎമ്മാണസഭ എന്നിവയെയാണു കേന്ദ്രഗവൎമ്മെണ്ടെന്നു പറയുന്നതു്. ബ്രിട്ടീഷിന്ത്യയുടെ ഭരണത്തെ സംബന്ധിച്ചുള്ള സ്ഥാനപ്പേരാണ് ഗവർണർ-ജനറലെന്നും; രാജാക്കന്മാരോട് ഇടപെടുമ്പോൾ വൈസറായി എന്നാണു സ്ഥാനപേരെന്നും ധരിക്കുക. രണ്ടു ഉദ്യോഗങ്ങളും ഒരാൾക്കുതന്നെ നോക്കുവാൻ വിരോധമില്ല.

1935-ലെ ആക്ട്പ്രകാരം രൂപവൽകൃതമായിരിക്കുന്ന ഇന്ത്യാഗവൎമ്മെണ്ടിനു ഫെഡറൽഗവൎമ്മെണ്ടെന്നാണ് പേർ. നമുക്കിതിനെ അങ്ങിനെതന്നെ വിളിക്കാം.

ഫെഡറൽ എക്സിക്യൂട്ടീവ്—ഇതിൽ മൂന്നു വിഭാഗങ്ങളുണ്ട്. ഒന്നാമത്തെ വിഭാഗത്തിൽ ഗവർണർ-ജനറലും മന്ത്രിസഭയും ഉൾപ്പെടുന്നു. ഗവർണർ-ജനറൽ ചക്രവൎത്തിയുടെ പ്രതിനിധിയാണ്. മന്ത്രിസഭയിൽ 10 അംഗങ്ങളിലധികം ഉണ്ടാകാൻ പാടില്ല. നിയമനിൎമ്മാണസഭയിൽനിന്നു ഗവർണർ-ജനറൽ മന്ത്രിമാരെ തിരഞ്ഞെടുക്കുന്നു. അവരെ പിരിപ്പാൻ അദ്ദേഹത്തിന്നധികാരമുണ്ട്. നിയമനിൎമ്മാണസഭ അവരുടെ ശമ്പളം ക്ലിപ്തപ്പെടുത്തുന്ന

തുവരെ അതു നിശ്ചയിക്കുന്നതു ഗവർണർ-ജനറൽതന്നെ. മന്ത്രിമാരുടെ ഉപദേശത്തെപ്പററി യാതൊരു കോടതിയും വിമശിക്കുന്നതല്ല.

ഗവർണർ-ജനറലുടെ വ്യക്തിപരമായ മേൽനോട്ടത്തിലുള്ളതാണു രണ്ടാമത്തെ വിഭാഗം. ഈ വക കാര്യങ്ങളിൽ മന്ത്രിമാരുടെ ഉപദേശം സ്വീകരിച്ചുകൊള്ളേണമെന്നില്ല. ഈ പ്രത്യേക ചുമതലകൾ നോക്കുക:—

(1) ഇന്ത്യയിലെ സമാധാനരക്ഷണം.

(2) ഗവമ്മേണ്ടിന്റെ ധനസ്ഥിരത.

(3) ന്യൂനപക്ഷങ്ങളുടെ അവകാശസംരക്ഷണം.

(4) സക്കാരുദ്യോഗസ്ഥന്മാരുടെ അവകാശ സംരക്ഷണം.

(5) വാണിജ്യസംരക്ഷണം.

(6) ഐക്യരാജ്യങ്ങളിലേയും ബമ്മയിലേയും കച്ചവടസ്വാതന്ത്ര്യനിയന്ത്രണം;

(7) നാട്ടുരാജാക്കന്മാരുടേയും രാജ്യങ്ങളുടേയും അവകാശസംരക്ഷണം;

(8) ഗവർണ്ണർജനറലുടെ പ്രത്യേക മേൽനോട്ടത്തിലിരിക്കുന്ന ഏതെങ്കിലും വകുപ്പിന്റെ സംരക്ഷണം.

രാജ്യസംരക്ഷണം, വിദേശീയകാര്യങ്ങൾ, മതകാര്യങ്ങൾ എന്നിവയെ അന്വേഷിക്കുന്നതു ഗവർണ്ണർ ജനറലാകുന്നു. ഈവക സംഗതികളിൽ ഉപദേശിപ്പാൻ മന്ത്രിമാക്കധികാരമില്ല. ഗവർണ്ണർ ജനറലിനെ സഹായിപ്പാൻ മൂന്നു ഉപദേഷ്ടാക്കളുണ്ട്. അവരെ അദ്ദേഹംതന്നെ നിയ

മിക്കുന്നു. അവരുടെ ശമ്പളം നിശ്ചയിക്കുന്നതു ചക്രവ ൎത്തിയാകുന്നു. ഉപദേഷ്ടാക്കന്മാർ നിയമനിൎമ്മാണസഭക ളിലെ അംഗങ്ങളാണ്. അവൎക്കു വോട്ടുചെയ്യാൻ അധി കാരമില്ല. ഈ മൂന്നാമത്തെ ഇനത്തിലുള്ള സംഗതികളിൽ ഗവൎണ്ണർ ജനറൽ പാർലിയമെണ്ടിനോടു മാത്രമേ സമാ ധാനം പറയേണ്ടതുള്ളു.

ഫെഡറൽ എക്സിക്യൂട്ടീവ് ദ്വയഭരണവ്യവസ്ഥയു ള്ളതാണെന്നു സിദ്ധമായല്ലൊ.

4. ഫെഡറൽ നിയമനിൎമ്മാണസഭ.

ചക്രവൎത്തിയുടെ പ്രതിനിധി എന്ന നിലയിൽ ഗവ ൎണ്ണർ ജനറലും, കൌൺസിൽ ഓഫ് സ്റ്റേറ്റ്, ഫെഡറൽ അസംബ്ളി എന്നീ രണ്ടു സഭകളും കൂടിയതാണു ഫെഡ റൽ നിയമനിൎമ്മാണസഭ.

കൌൺസിൽ ഓഫ് സ്റ്റേററ് സ്ഥിരമായ ഒരു സഭ യാണ്. അംഗങ്ങളെ ഒരിക്കൽ തിരഞ്ഞെടുക്കുന്നതു 9കൊ ല്ലത്തേക്കാണ്. അവരിൽ മൂന്നിലൊരു ഭാഗക്കാർ 3കൊ ല്ലം കൂടുമ്പോൾ പിരിയുന്നതത്രെ. 260 അംഗങ്ങളുണ്ട്. 156 അംഗങ്ങൾ ബ്രിട്ടീഷിന്ത്യയിലെ പ്രതിനിധികളും 104 അംഗങ്ങൾ രാജ്യങ്ങളിലെ പ്രതിനിധികളുമാണ്.

ഫെഡറൽ അസംബ്ളിയിൽ 375 അംഗങ്ങളുണ്ട്. അവരിൽ 250 അംഗങ്ങൾ ബ്രിട്ടീഷിന്ത്യയിലെ പ്രതിനി ധികളും 125 അംഗങ്ങൾ രാജ്യങ്ങളിലെ പ്രതിനിധികളു മായിരിക്കും. അസംബ്ളിയുടെ കാലാവധി സാധാരണ യായി 5 കൊല്ലമാണ്. രണ്ടു സഭകളും കൊല്ലത്തിൽ ഒരി

ക്കൽ കൂടണം. സഭകളെ വിളിച്ചുകൂട്ടുവാനും പിരിച്ചയപ്പാനും ഗവൎണ്ണർജനറലിന്ന് അധികാരമുണ്ട്. ഓരോ സഭയിലും ഒരു നാഥനുണ്ടായിരിക്കും. നാഥനെ അംഗങ്ങൾ തിരഞ്ഞെടുക്കുന്നു. ആറിലൊന്നായാൽ കോറമായി. മന്ത്രിമാൎക്കും മററും രണ്ടു സഭകളിലും പ്രസംഗിക്കാം. പക്ഷേ, നോമിനേററു ചെയ്യപ്പെട്ടതോ, തിരഞ്ഞെടുക്കപ്പെട്ടതോ ആയ ഒരംഗമായാൽ മാത്രമേ വോട്ടുചെയ്യാൻ അധികാരമുള്ളു. രണ്ടു സഭകളേയും ഒന്നിച്ചു വിളിച്ചുകൂട്ടുവാൻ ഗവൎണ്ണർ ജനറലിന്നു അധികാരമുണ്ട്. അപ്പോൾ കൌൺസിലിലെ നാഥനായിരിക്കും അദ്ധ്യക്ഷനായിരിക്കുക.

ചിലവിൽ കാൽഭാഗത്തെപ്പററി മാത്രമേ സഭകൾക്കു വോട്ടുചെയ്യാൻ അധികാരമുള്ളു.

5. സംസ്ഥാനഗവമ്മെണ്ട്.

1935-ലെ ആക്ട്പ്രകാരമുള്ള സംസ്ഥാനഗവമ്മെണ്ടുകൾ 1937 ഏപ്രിൽമുതൽ പ്രവൃത്തിതുടങ്ങിയിരിക്കുന്നു.

6. പ്രൊവിൻഷിയൽ എക്സിക്യൂട്ടീവ്.

ഗവർണ്ണരെ നിയമിക്കുന്നതു ചക്രവൎത്തിയാണ്. അദ്ദേഹത്തിന്റെ ശമ്പളം ക്ലിപ്തപ്പെടുത്തിയിരിക്കുന്നു. സംസ്ഥാനത്തിന്റെ സാമ്പത്തികനില സംരക്ഷിപ്പാൻ അദ്ദേഹത്തിന്നു പ്രത്യേക ചുമതലയൊന്നുമില്ല.

അദ്ദേഹത്തിന്ന് ഒരു മന്ത്രിസഭയുണ്ട്. മന്ത്രിമാർ അദ്ദേഹത്തെ ഉപദേശിക്കുന്നു. ചില കാൎയ്യങ്ങൾ ഗവർണ്ണരുടെ പ്രത്യേക മേൽനോട്ടത്തിലുള്ളവയാണ്. അവ ഇന്നതെന്നു നിൎണ്ണയിപ്പാൻ അദ്ദേഹത്തിന്നാണധികാരം. മന്ത്രി

മാർ നിയമസഭകളിലെ അംഗങ്ങളാണ്. അവരെ നിയമിക്കുന്നതു ഗവർണരാണ്. അഭിപ്രായവ്യത്യാസമുണ്ടായാൽ അവർ രാജിവെയ്ക്കുന്നു. നിയമനിർമ്മാണസഭകളിൽ ഭൂരിപക്ഷമുള്ള കക്ഷിയുടെ നേതാവായിരിക്കും പ്രധാന മന്ത്രി. മന്ത്രിസഭയിൽ ന്യൂനപക്ഷപ്രതിനിധികളുമുണ്ടാകും.

താഴെ കാണുന്ന സംഗതികളിൽ ഗവർണർക്ക പ്രത്യേക ചുമതലകളുണ്ട്.

(1) സംസ്ഥാനത്തിലെ സമാധാനം;

(2) ന്യൂനപക്ഷാവകാശസംരക്ഷണം;

(3) സർക്കാരുദ്യോഗസ്ഥാവകാശസംരക്ഷണം;

(4) നിർവ്വഹണകാര്യത്തിൽ അവിവേകപ്രദർശനത്തെ തടയൽ;

(5) എക്സ്ക്ലൂഡഡ് വിഭാഗഭരണം;

(6) രാജാക്കന്മാരുടെ അവകാശസംരക്ഷണം;

(7) ഗവർണർജനറലുടെ കല്പനകൾ അനുസരിച്ചുള്ള പ്രവൃത്തി.

അദ്ദേഹത്തിന് ഇന്ത്യാസിക്രട്ടറിക്കു നേരിട്ടെഴുത്തയപ്പാൻ അധികാരമുണ്ട്.

7. സംസ്ഥാന നിയമനിർമ്മാണസഭ.

ഗവർണരും ഒന്നോ രണ്ടോ സഭകളും കൂടിയതാണു സംസ്ഥാന നിയമനിർമ്മാണസഭ.

ബോംബെ, മദ്രാസ്, ഐക്യസംസ്ഥാനം, ബീഹാർ, ആസ്സാം, ബങ്കാൾ എന്നിവിടങ്ങളിൽ 2 സഭകളുണ്ട്. അവയെ കൌൺസിലെന്നും അസംബ്ലിയെന്നും പറയുന്നു. അസംബ്ളിയിലെ അംഗങ്ങളെല്ലാവരും തിരഞ്ഞെ

ടുക്കപ്പെട്ടവരാണ്. അസംബ്ളിയുടെ കാലാവധി 5 കൊല്ലമാണ്. കൌൺസിൽ സ്ഥിരമായ ഒരു സഭയത്രെ. മൂന്നിലൊരു ഭാഗം അംഗങ്ങൾ മൂന്നു കൊല്ലം കൂടുമ്പോൾ പിരിഞ്ഞുപോകും. മന്ത്രിമാർ അംഗങ്ങളാണെങ്കിൽ മാത്രമേ വോട്ടു ചെയ്യാൻ പാടുള്ളു. 1937_ൽ രൂപവൽകൃതമായ കോൺഗ്രസ്സുഗവമ്മേണ്ടുകൾ 1939_ൽ രാജിവെച്ചിരിക്കുന്നു.

---

## അദ്ധ്യായം 24.

---

### ബമ്മ.

1936 വരെ ഇന്ത്യാ സാമ്രാജ്യത്തിൻെറ ഒരു വിഭാഗമായിരുന്ന ബമ്മയെപ്പററി നിങ്ങൾ അറിഞ്ഞിരിക്കേണ്ടതത്രെ.

ബമ്മയിലെ പ്രധാനമായ രണ്ടു വിഭാഗങ്ങൾ ഐരാവതിയുടെ തടവും തീരപ്രദേശങ്ങളുമാകുന്നു.

തീരപ്രദേശത്തിൻെറ വടക്കുഭാഗത്തിന് അരക്കാൻ തീരമെന്നും, തെക്കേതിനു ടെനാസറിംതീരമെന്നും പറയുന്നു.

അരക്കാൻയോമ, പെഗുയോമ, ഷാൻകുന്നുകൾ എന്നിവയാണ് പ്രധാന മലകൾ.

സാമാന്യം ഉഷ്ണമുള്ള ഒരു പ്രദേശമാണ് ബമ്മ. മഴയും സുലഭമായുണ്ട്.

നെല്ലാണ് പ്രധാനവിള. മൈസ്, മില്ലട്സ്, ഗോതമ്പ്, പുകയില എന്നിവയും കൃഷിചെയ്തുവരുന്നുണ്ട്.

കാട്ടുകളിൽ തേക്കു മുതലായ മരങ്ങൾ സുലഭമാണ്. റബ്ബർകൃഷിയും ഇപ്പോൾ ധാരാളമായി നടന്നുവരുന്നു.

ആകെ ജനം 1 കോടി 46 ലക്ഷം. അവർ മംഗോളിയൻ വർഗ്ഗക്കാരാണ്. ബുദ്ധമതമാണ് പ്രചാരത്തിലിരിക്കുന്നത്.

റംഗൂണാണ് തലസ്ഥാനം. ഈ പട്ടണം ഐരാവതീനദിയിന്മേൽ ആണ് സ്ഥിതിചെയ്യുന്നത്. ഇവിടെനിന്നു തേക്ക്, നെല്ല്, മണ്ണെണ്ണ എന്നിവ കയററി അയയ്ക്കുന്നു. ഇവയെ സംബന്ധിച്ച വ്യവസായങ്ങളും നടന്നുവരുന്നു. ഈനഗരം തീവണ്ടിപ്പാതകളുടെ സംഗമസ്ഥലമാണ്.

മൂൾമെൻ എന്ന പട്ടണത്തിൽ മരം അറക്കുന്ന കമ്പനികളും നെല്ലുകുത്തുകമ്പനികളുമുണ്ട്.

ടാവായിൽനിന്നു വെളുത്തീയം (ടിൻ) കയററി അയയ്ക്കുന്നു.

അരി കയററി അയയ്ക്കുന്ന ഒരു പട്ടണമാണ് ബസ്സീൻ.

മറെറാരു തുറമുഖമാണ് അക്യാബ്.

മാണ്ടലെ ഒരു തീവണ്ടിസംഗമസ്ഥാനമാണ്. ഇതു കോവിലകങ്ങൾ, ക്ഷേത്രങ്ങൾ, വിഹാരങ്ങൾ എന്നിവയ്ക്കു ശ്രുതിപ്പെട്ടിരിക്കുന്നു.

ഗവർണരാണ് ഭരണകർത്താവ്. അദ്ദേഹത്തെ സഹായിപ്പാൻ ഹൌസ് ഓഫ് റെപ്രസന്റേററീവ്സ് എന്നും സെനററ് എന്നും രണ്ടു പ്രതിനിധിസഭകളും അവയിലെ ഭൂരിപക്ഷകക്ഷിപ്രധാനന്മാരടങ്ങിയ ഒരു മന്ത്രിസഭയും ഉണ്ട്.



